# THE CHURCH WEEKLY

Vol. VI | SUNDAY 13th APRIL 1952 | PRICE 2 ANNAS PER COPY | NO. 14


## THE DEVIL HAD TEMPTED CHRIST THROUGH HIS BODILY NATURE AND FAILED

III

Father Lawrence S. Jackson, M. A., L. Th.

Before our Lord's eyes appears a vision of a world subdued to himself, as it came later just before his passion when the Greeks at Jesusalem sought by means of S. Philip to see him. But, no panoply of arms and men is to herald his reign. Only the tree of Calvary, with its pain and bitter anguish is to bring in the Kingdom not of this world—the Kingdom unseen and within. Only when the Sacrifice is consummated will he draw all men to himself. So He puts on one side the attractive picture, and turns his back upon the tempter. He will still trust to his Father's guidance.

Christ would not, and would not give to any created being the homage due to God alone. That would be idolatory, and not for a moment could the Lord diverge from the narrow path of duty laid down by his Heavenly Father. He had come to do that Father's business, and his allegience never wavered for an instant. "Get thee hence, Satan: for it is written: thou shalt worship the Lord thy God: and him only shalt thou serve.

THREE TIMES HAD THE DEVIL SOUGHT TO TEMPT CHRIST:—THROUGH THE BODY, THROUGH THE MIND, THROUGH THE HEART, AND EACH TIME HE HAD FAILED.

The adversary now departed for a season, and the faith and love of Jesus for his heavenly Father is surely vindicated in the presence of the celestial angels who came and ministered unto him.

Our Lord fasted for love of us, and it is this thought that our Holy Mother, the Church, the Body of Christ on earth, places before us during the Lenten Season. She calls her children to take our place beside Jesus, and unite ourselves with him by sharing his fasting and abstinence: circumstances may sometimes prevent our carrying out entirely the strict letter of the fast, but we can fulfil the spirit by limiting our food, by giving up pleasure and amusement, by greater devotion and by definite almsgiving:—we should give until it hurts.

Remember this will not be easy, for the devil, as a roaring lion goeth about, seeking whom he may devour. He has many disguises, and sometimes he makes himself like unto an angel of light and as deceiveth the very elect. He will employ every means in his power to vanquish the Christian soldier. He sought to tempt Christ through his Body, mind and heart, and in like manner, he endeavours to test and try God's servants, And God permits us to be tempted that as the seer of Ecclesiasticus saith: "As gold in the furnace, hath he tried them, that they may come forth as a burnt offering."

Sometimes people practise self-denial in Lent, but sin in other ways. They become irritable; fractions and bad tempered, thus causing distress and inconvenience to their companions and associates. This is wrong, and such self-denial is absolutely worthless. Our abstinence must be positive, and produce an increase in love and devotion to God and our fellow men.

Jesus calls us to service. We are to seek those who "have erred and strayed from his ways like lost sheep. We are to proclaim to the heather that the Lord is King, and in our midst there are folks who know not God. Only the other day, a non-Christian friend speaking of Christian workers made the following statement: He said; "You preach good things from your platforms, and then you come round our houses to steal our women folk. If this is true, it is surely a challenge that we should take ourselves to task, lest we cause God's little ones to stumble. The Syrian Church, thank God, is learning to appreciate these humble brethren, but alas, gates which were formerly open are closed now. And if our example is suspect, how shall we win others for Christ?

Then let us seek in the children of God who are not members of any Christian Church, the brethren who need to know the love of the Saviour. In service to them we can find our dearly beloved Master. This service will make our prayers; alms, and abstinence real means of grace. Thus we shall seek to bring nearer the time when the will of God will be done here on earth as it is by angelic hosts in the heavenly places. And we can pray and work for the time, "when the Kingdoms of the world shall indeed be the Kingdoms of our Lord and of his Christ, and he shall reign for ever and ever. Amen."

# അമ്മയും മകനും

(അലക്സ്)

## അദ്ധ്യായം 9

(തുടർച്ച)

"ലീലയോടു ചില കാര്യങ്ങൾ പറയണമെന്നു ഞാൻ ഇങ്ങനെ ആലോചിച്ചുകൊണ്ടിരിക്കുകയായിരുന്നു."

എന്താണു പറയാമല്ലോ "ലീല കൈയിലിരുന്ന പുസ്തകം താഴെ വച്ചു പറയുന്നതു് കേൾക്കുവാനുള്ള ഒരുക്കത്തോടെയിരുന്നു. എന്താണു ബാബു പറയുവാൻ പോകുന്നതെന്നു് അവൾക്കു നല്ലതുപോലെ വ്യക്തമായിരുന്നു. അതുകൊണ്ടു് ഒരു മേള്ളമെന്നപോലെ അവളുടെ ഹൃദയം തുടിച്ചുതുടങ്ങി. എന്തു മറുപടിയായിരിക്കും പറയേണ്ടതെന്നറിയാതെ അവൾ കുഴഞ്ഞു. അവളുടെ ജീവിത സൌഭാഗ്യത്തിന്റെ വിധി നിർണ്ണയിക്കുന്ന നിമിഷം അതാണെന്നു അവൾ അറിഞ്ഞിരുന്നു. ബാബു പറഞ്ഞു:—

"ലീലേ, ഞാൻ താമസിയാതെ ഇവിടെ നിന്നു പോകുവാൻ വിചാരിക്കയാണു്. പക്ഷെ, പക്ഷെ എനിക്കു നിന്നെപ്പിരിഞ്ഞു ജീവിക്കുവാൻ സാദ്ധ്യമല്ല."

ധൈര്യമവലംബിച്ചുകൊണ്ടു ലീല പറഞ്ഞു. "അതിനെന്താ, ബബ്ബു ഇവിടെത്തന്നെ താമസിക്കണം."

"അതുതന്നെയാണു് എനിക്കു പറയുവാനുള്ളതു്. ഞാൻ ലീലയെ വിവാഹം ചെയ്യുന്നതു് ലീലക്കു സമ്മതമായിരിക്കുമോ" പറയുവാനുള്ളതു ബാബു അതിന്റെ നഗ്നരൂപത്തിൽ പറഞ്ഞുതീർത്തു.

"ഇല്ലാ "എത്രയും ദൃഢമായ സ്വരത്തിൽ ലീലയും പറഞ്ഞു.

തെളിഞ്ഞ ആകാശത്തിൽ നിന്നു പാഞ്ഞിറങ്ങിയ ഒരുവെള്ളിടിയുടെ അനുഭവമാണു ബാബുവിനുണ്ടായതു്. അവനതു അശേഷം പ്രതീക്ഷിച്ചിരുന്നില്ല. ലീല അവനെ സ്നേഹിക്കുന്നുണ്ടെന്നും, അവന്റെ ഭാര്യാപദം കാംക്ഷിക്കുന്നുണ്ടെന്നുമായിരുന്നു ബാബു ദൃഢമായി വിശ്വസിച്ചുകൊണ്ടിരുന്നതു്. ഒരു സാധുവായ പെൺകുട്ടിയിൽനിന്നു അവൻ അതു മാത്രമെ പ്രതീക്ഷിച്ചുള്ളു. ലീലയോടു ചോദിച്ചുകഴിഞ്ഞാലുടൻ തന്നെ അവൾ സമ്മതം നൽകുമെന്നും, ഉടൻതന്നെ വിവാഹം കഴിഞ്ഞു അവളെയും കൊണ്ടു മദ്രാസിലേക്കു പോകാമെന്നുമായിരുന്നു ബാബു കരുതിയതു്. ആകാശക്കോട്ടകളെല്ലാം അശനിപാതമേറ്റു നിലംപതിച്ചു. അവൻ ആകെ വിളറി വെളുത്തുപോയി. ശക്തികളെല്ലാം സംഭരിച്ചു് ഒരു ക്ഷമാപണരൂപേണ അവൻ പറഞ്ഞു.

"ലീലേ! നീ മറ്റു വല്ലവരെയും സ്നേഹിക്കുന്നുണ്ടോ?" അതല്ലാതെ വിവാഹത്തെ നിഷേധിക്കുന്നതിനു ബാബു മറ്റൊരു കാരണവും കണ്ടില്ല.

"ഉണ്ടു്," വിറയ്ക്കുന്ന ചുണ്ടുകളോടെ ലീല മറുപടി പറഞ്ഞു.

ഇടിവെട്ടിയവനെ പാമ്പുകടിച്ച അനുഭവമാണു് ആ ഉത്തരം ബാബുവിൽ ഉളവാക്കിയതു്. എല്ലാവിധ വികാരങ്ങളും ഒത്തൊരുമിച്ചു അവന്റെ ഹൃദയത്തിൽ പാഞ്ഞുകയറി അതിനെ തകർക്കുമെന്നു് അവനു തോന്നിപ്പോയി. ഒരഗതിയായ പെൺകുട്ടിതന്റെ പ്രണയാഭ്യർത്ഥനയെ നിരാകരിച്ചതിലുള്ള നിരാശയും അമർഷവും ഒരു വശത്തെങ്കിൽ, അവൾ സ്നേഹിക്കുന്ന മറ്റൊരു പുരുഷന്റെ നേരെയുള്ള കോപവും അസൂയയും അവന്റെ ഹൃദയഭിത്തികളെ തല്ലിത്തകർത്തു. അവന്റെ എതിരാളി, ലീലയുടെ കാമുകൻ അവിടെയെങ്ങാനുമുണ്ടായിരുന്നുവെങ്കിൽ അവന്റെ കഴുത്തു പിടിച്ചു ഞെരിക്കുന്നതിനു് അവൻ ഒട്ടും മടിക്കുകയില്ലായിരുന്നു. വിവിധ വികാരങ്ങളുടെ സമ്മർദ്ദം ഹേതുവാൽ ബാബു നിശ്ചേഷ്ടനായി ഇരുന്നുപോയി. അല്പംകഴിഞ്ഞതോടുകൂടെ അവനു സുബുദ്ധി തെളിഞ്ഞു. ലീല സംസ്കാരസമ്പന്നയായ ഒരു കോളജ് വിദ്യാർത്ഥിനിയാണെന്നും, അവൾക്കു ഇഷ്ടമുള്ള ഒരു യുവാവിനെ തെരഞ്ഞെടുക്കുന്നതിനുള്ള പൂർണ്ണസ്വാതന്ത്ര്യമുണ്ടെന്നും ബാബു ചിന്തിച്ചു. ഒരു ക്ഷമാപണത്തോടുകൂടെ ബാബു വീണ്ടും തുടർന്നു.

"ലീലേ, എന്നോടു ക്ഷമിക്കണം. ഞാനതു് അറിഞ്ഞില്ല. ഞാൻ ഈ രീതിയിൽ ലീലയോടു സംസാരിച്ചതിൽ ദുഃഖിക്കുന്നു."

ലീലയുടെ മറുപടി ബാബുവിനെ തെറ്റിദ്ധരിപ്പിച്ചുവെന്നു ലീലക്കു മനസ്സിലായി. അവൾ അതു തിരുത്തുന്നതിനു ശ്രമിച്ചു. "ബാബു യാതൊരു തെറ്റും ചെയ്തില്ലല്ലൊ. ഞാൻ എന്റെ ജ്യേഷ്ഠനെയും അമ്മയെയും ബാബുവിനെക്കാൾ കൂടുതൽ സ്നേഹിക്കുന്നതു് ഒരപരാധമല്ലല്ലൊ."

പക്ഷെ വികാരസമ്മർദ്ദത്താൽ അന്ധനായിത്തീർന്ന ബാബു ആ വാക്കുകൾ കേട്ടില്ല. അവന്റെ ഹൃദയം തകരുന്നതുപോലെ അവനു തോന്നി. ഒരു സ്വപ്നാടകനെപ്പോലെ അവൻ മുറിയിൽനിന്നുമിറങ്ങി അവന്റെ കാറിൽ കയറി എവിടേക്കോ ഓടിച്ചുപോയി.

സൂര്യൻ പെട്ടെന്നു് അസ്തമിച്ച ഒരു അനുഭവമാണു് ലീലക്കുണ്ടായതു്. അവൾ മുറിയിൽ കയറി കട്ടിലിൽ കിടന്നു പൊട്ടിക്കരഞ്ഞുപോയി. എന്തിനാണു കരയുന്നതെന്നു് അവൾക്കു് അറിഞ്ഞുകൂടായിരുന്നു. അവളുടെ വികാരങ്ങളെ ഇത്തവണ നിയന്ത്രിക്കുന്നതിനു് അവൾക്കു കഴിഞ്ഞില്ല. ലീല വീണ്ടും വിങ്ങിവിങ്ങിക്കരഞ്ഞുകൊണ്ടിരുന്നു.

ഒരു കിറുക്കനെപ്പോലെ ബാബു ആ പട്ടണത്തിലെ റോഡുകളിൽകൂടെയെല്ലാം കാർ യാതൊരു ലക്ഷ്യവുമില്ലാതെ സന്ധ്യവരെ ഓടിച്ചുകൊണ്ടുനടന്നു. അന്നു രാത്രി ഒരു പതിനൊന്നുമണിയോടുകൂടെയാണു് അവൻ തിരികെ വന്നതു്. അന്നേരത്തു മേരി ഒഴിച്ചു് ആ വീട്ടിലെല്ലാവരും ഉറങ്ങിക്കഴിഞ്ഞിരുന്നു. മേരി ഒരു അമ്മയുടെ വാൽസല്യത്തോടുകൂടെ തളത്തിൽ അവനെ കാത്തു ഒരു പുസ്തകം വായിച്ചുകൊണ്ടിരിക്കുകയായിരുന്നു. ബാബുവിന്റെ കാറിന്റെ ശബ്ദം കേട്ടതോടുകൂടെ മേരി വാതിൽ തുറന്നു. പക്ഷെ ബാബു യാതൊന്നും സംസാരിക്കാതെ നേരെ അവന്റെ കിടക്കമുറിയിലേക്കു തിരിക്കുകയാണുണ്ടായതു്.

"ബാബു!" മേരി വിളിച്ചു. "ബാബുവിനു് ഊണു വേണ്ടേ? ഞാൻ എല്ലാം എടുത്തു മേശയിൽ വച്ചിട്ടുണ്ടു്. വരൂ, ഞാൻ ഇപ്പോൾ വിളമ്പിത്തരാം."

ബാബു ആയുസ്സിൽ ഒരിക്കലും അനുഭവിച്ചിട്ടില്ലാത്ത ഒരു മാതൃവാൽസല്യമായിരുന്നു മേരിയിൽനിന്നു അനുഭവിച്ചുകൊണ്ടിരുന്നതു്. സ്നേഹമസൃണമായ ആ ക്ഷണത്തിനു പ്രത്യുത്തരം നൽകാതെ അവനു മുന്നോട്ടു പോകുന്നതിനും സാധിച്ചില്ല.

"വേണ്ടമ്മെ," അമ്മയെന്നായിരുന്നു ബാബു മേരിയെ സംബോധന ചെയ്തിരുന്നതു്. രാജനോടും ലീലയോടും ഒന്നിച്ചു അങ്ങനെ വിളിച്ചുവന്നതുമൂലം അതിൽ ഒട്ടും അസ്വാഭാവികത തോന്നിയതുമില്ല. "എനിക്കു് ഇന്നു് ഒട്ടും വിശപ്പില്ല. ഞാൻ നേരിട്ടു കിടക്കുവാൻ പോകയാണു്."

"ഇല്ലാ ബാബു, കുറച്ചെങ്കിലും ഉണ്ടിട്ടു പോകൂ. യാതൊന്നും കഴിക്കാതെ കിടക്കണ്ടാ."

"എനിക്കു് ഒട്ടും വേണ്ടാ അമ്മെ. അതുകൊണ്ടാണു ഞാൻ പറഞ്ഞതു്. പിന്നെ, അമ്മയോടു മറ്റൊരു കാര്യം പറയാനുണ്ടു്. ഞാൻ നാളെ രാവിലെ മദ്രാസിനു പോകയാണു്. വെളുപ്പിനു പോകും."

"ഉം എന്തു് ഇത്ര പെട്ടെന്നോ?" ആശ്ചര്യത്തോടുകൂടെ മേരി ചോദിച്ചു.

"അതെ, ഞാൻ ഇന്നാണു് അവസാനമായി തീരുമാനിച്ചതു്. ഞാൻ വന്നിട്ടു് ഇപ്പോൾ മാസം രണ്ടുമൂന്നു കഴിഞ്ഞല്ലെ?"

"ദിവസങ്ങൾ എത്ര പെട്ടെന്നാണു പോയതു്. ബാബു ഇവിടെ വന്നതു് ഇന്നലെയെന്നപോലെ തോന്നുന്നുവെങ്കിലും, ഈ വീട്ടിൽ ജനിച്ചു വളർന്ന ഒരാളെപ്പോലെയാണു ബാബുവിനെപ്പറ്റി ഞങ്ങൾക്കു തോന്നുന്നതു്." മേരി പറഞ്ഞതു വളരെ വാസ്തവവും ആയിരുന്നു.

"അമ്മെ!" ബാബു മേരിയോടു സ്വല്പം കൂടെ അടുത്തിരുന്നു. "എന്റെ ജീവിതത്തിൽ ഞാൻ ഒരു മാതാവിന്റെ സ്നേഹം ആസ്വദിച്ചിട്ടില്ല. പക്ഷെ അതു ഞാൻ ഈ മൂന്നു മാസംകൊണ്ടു വേണ്ടുവോളം ആസ്വദിച്ചു. അമ്മയുടെ സ്നേഹത്തിനു് എന്താണു പകരം ചെയ്യേണ്ടതെന്നു് എനിക്കറിഞ്ഞുകൂടാ." ബാബുവിന്റെ കണ്ണുകൾ രണ്ടും നിറഞ്ഞു.

"ബാബു പോയാലും സൌകര്യം കിട്ടുമ്പോഴെല്ലാം വരണം. ഞങ്ങൾ എപ്പോഴും ബാബുവിന്റെ കാര്യം പറഞ്ഞുകൊണ്ടിരിക്കും." ബാബുവിനെ പിരിയുന്നതു മേരിക്കും സങ്കടകാരണമായിരുന്നു. അവൾ അവനെ ഒരു പുത്രനെപ്പോലെ സ്നേഹിച്ചിരുന്നു. പക്ഷെ ലീല മറ്റൊരു പുരുഷനിൽ അനുരാഗിണിയായിരിക്കുന്ന കാലത്തോളം ആ വീട്ടിൽ ഇനി കാലെടുത്തു കുത്തുകയില്ലെന്നു് അവൻ മനസ്സുകൊണ്ടു ശപഥം ചെയ്തിരുന്നു. ലീലയുടെ കാര്യം ഓർത്തതോടുകൂടെ അവന്റെ ഹൃദയം വീണ്ടും വേദനപ്പെട്ടു. അവൻ ഒരു ശിശുവിനെപ്പോലെ വിങ്ങിക്കരഞ്ഞു. അവനു് ആ വീട്ടിൽ നിന്നും പോകേണ്ടിവരുന്നതു മൂലമുള്ള സങ്കടം മൂലമാണു് ഈ കരയുന്നതെന്നു സാധു മേരി വിചാരിച്ചു. പക്ഷെ ലീല അവന്റെ പ്രണയാഭ്യർത്ഥനയെ നിരാകരിച്ചതു മൂലമുള്ള നിരാശയാണു് ഈ കരച്ചിലിനു് കാരണമെന്നു് ആ മാതാവു് അശേഷം അറിഞ്ഞിരുന്നില്ല. ഒരു പെൺകുട്ടിയെപ്പോലെ അവിടെ നിന്നു കരയുന്നതു വളരെ പോരായ്മയാണെന്നു് ബാബുവിനു് തോന്നി. അതുകൊണ്ടു ബാബു അവന്റെ മുറിയിൽ കയറി കതകടച്ചു കിടന്നുകളഞ്ഞു. അവനു് അശേഷം ഉറക്കം വന്നില്ല. അവൻ ആ വീട്ടിൽ വന്നുചേർന്ന ആ ദിവസത്തെ ശപിച്ചുകൊണ്ടു കട്ടിലിൽ തിരിഞ്ഞും മറിഞ്ഞും കിടന്നതേയുള്ളു.

ആ രാത്രിയിൽ അശേഷം ഉറക്കം വരാതെ കട്ടിലിൽ വെറുതെ കിടന്നിരുന്ന മറ്റൊരു വ്യക്തികൂടെ ആ വീട്ടിലുണ്ടായിരുന്നു. അതു ലീലയായിരുന്നു. കഠിനമായ കദനഭാരത്താൽ അവളുടെ ഹൃദയം ഭാരപ്പെട്ടിരുന്നു. എഴുന്നേറ്റു ചെന്നു് ബാബുവിന്റെ കാലിൽ പിടിച്ചു ക്ഷമ ചോദിക്കട്ടെയെന്നു പോലും അവൾക്കു തോന്നി. പക്ഷെ അവളുടെ ആദർശങ്ങളും അതിന്റെ വെളിച്ചത്തിൽ ചെയ്ത തീരുമാനങ്ങളും അവളെ അതിൽനിന്നെല്ലാം പിന്തിരിപ്പിച്ചു.

# ബൈബിൾ

(എൻ. ഏ. കെ.)

പൗരസ്ത്യരാജ്യത്തു ജനിച്ചു, പൗരസ്ത്യവേഷമണിഞ്ഞു, സുചരിചിതമായ പാദങ്ങളേന്തി വിസ്തൃതമായ ഭൂഗോളത്തിലെവിടെയും ചെന്നെത്തി. എല്ലാ രാജ്യങ്ങളിലും പ്രവേശനം ലഭിച്ചു. എവിടെയും പ്രവേശിച്ചു മനുഷ്യരെ ദൈവത്തിങ്കലേക്കാകർഷിച്ചു. വിവിധ ഭാഷകളിൽ മനുഷ്യരോടു സംസാരിക്കുവാനുള്ള കഴിവു മറ്റൊരു മതഗ്രന്ഥത്തിനും ലഭ്യമായില്ല. രാജകൊട്ടാരങ്ങളിൽ നിർഭയം പ്രവേശിച്ചു രാജാക്കന്മാരോടുപദേശിക്കുന്നു, അവർ ദൈവത്തിന്റെ ദാസന്മാരാണെന്നു ചെറ്റക്കുടിലുകളിൽ ഗ്രാമത്തിന്റെ നെടുവീർപ്പുകളായി കഴിയുന്ന മൂകലക്ഷങ്ങളോടു പറയുന്നു അവരും ദൈവത്തിന്റെ മക്കളാണെന്നു്. അതിലെ കഥകൾ കേൾക്കുമ്പോൾ കൊച്ചുകുട്ടികൾ അത്ഭുതസ്തബ്ധരും ആവേശഭരിതരുമായിത്തീരുന്നു. ചിന്തകന്മാർക്കോ അതിലെ കഥകൾ ആലോചനാമൃതങ്ങളായി അനുഭവപ്പെടുന്നു. അസ്വാസ്ഥ്യതയുടെ നടുവിൽ സ്വാന്തനവാക്കുകളായ് അനുഭവപ്പെടുന്നു അതിലെ ഓരോ വാക്കുകളും. അനർത്ഥദിവസങ്ങളിൽ ആ പുസ്തകം സമാധാനത്തിന്റെ സന്ദേശങ്ങളുമായി നമ്മെ സമീപിക്കുന്നു, അന്ധകാരത്തിന്റെ നടുവിൽ അതിലെ വാക്കുകൾ വെളിച്ചത്തിന്റെ പൊൻകതിരുകൾ പരത്തുന്നു. അതിലെ പ്രഭാഷണങ്ങൾ മനുഷ്യസദസ്സുകളിൽ പ്രകീർത്തിക്കപ്പെടുന്നു. അതിലെ ദിവ്യോപദേശങ്ങൾ ഏകാന്തതയുടെ നിശ്ശബ്ദതയിൽ നമ്മോടു ധന്യവാദം ചെയ്യുന്നു. ഭാവിയെപ്പറ്റിയുള്ള അതിലെ മുന്നറിവുകൾ ചിന്തകന്മാരെയും ബലിഷ്ഠന്മാരെയും ഒരുപോലെ ഭയചകിതരാക്കുന്നു. എന്നാൽ വ്രണിതഹൃദയങ്ങൾക്കും അനുതപിക്കുന്നവർക്കും അതിലെ വാക്കുകൾ മാതൃത്വത്തിന്റെ സ്നേഹമസൃണമായ മൃദുലവാക്കുകളായി അനുഭവപ്പെടുന്നു. വിജനതയുടെ വിരിമാറിൽ, ഏകാന്തതയുടെ നിശ്ശബ്ദതയിൽ, നിസ്സഹായതയുടെ അടിത്തട്ടിൽ ആനന്ദത്തിന്റെ സാക്ഷാത്കാരമാണു് അതിലെ ഓരോ വാക്കുകളും. അതിലെ ഓരോ വാക്കുകളും നാം ഹൃദിസ്ഥമാക്കുംതോറും ഏതോ ഒരു അദൃശ്യശക്തിയുടെ അജയ്യമായ പ്രേരണയാൽ നാം ഈശ്വരനോടടുക്കുകയാണു്. നമ്മുടെ ഹൃദയാന്തർഭാഗത്തു് അലിഞ്ഞുചേരുകയാണു്; ഭാവനയുടെ പൊൻചിറകുകളിൽ പറ്റിപ്പിടിക്കുകയാണു് അതിലെ അമൂല്യങ്ങളായ വിജ്ഞാനസമ്പത്തുകൾ. നമ്മുടെ സ്വപ്നങ്ങളെ നിറപ്പകിട്ടുള്ളതാക്കി പുതുമയുടെ പൊന്നലർ ചാർത്തിക്കുകയാണു് അതിലെ വാക്കുകളൊക്കെയും തന്നെ. സ്നേഹവും, സാഹോദര്യവും: സഹതാപവും സഹിഷ്ണുതയും, ഭക്തിമാർഗ്ഗവും, മുക്തിമാർഗ്ഗവും, പ്രത്യാശയും ധൈര്യവും ഒക്കെ ഒരുപോലെ ഉൾക്കൊള്ളുന്ന അതിലെ ഓരോ വാക്കുകളും സ്വർണ്ണത്തെക്കാൾ ശോഭയുള്ളതും മുത്തിനേക്കാൾ സൗരഭ്യമുള്ളവയുമായി അനുവാചകന്മാർക്കു് അനുഭവപ്പെടുന്നു. തൊട്ടിലിൽ കിടക്കുന്ന ശിശുവിനെയും ശവക്കുഴിയോടടുത്ത പടുകിഴവനെയും ആരുമാരും ആവശ്യപ്പെടാതെ തന്നെ സമീപിച്ചു സമാധാനിപ്പിക്കുന്നു. നമ്മുടെ പ്രതീക്ഷകൾക്കു പതിന്മടങ്ങപ്പുറമായിത്തന്നെ നമ്മുടെ പ്രാർത്ഥനാവേളകളിൽ അതിലെ വാക്കുകൾ നമ്മെ വിശ്വാസത്തിൽ സ്ഥിരപ്പെടുത്തുന്നു.

## ചർച്ച് വീക്ക്ലി വരിസംഖ്യ

| | | | | |
|---|---|---|---|---|
| ഒരു വർഷത്തേക്കു് | രൂ. | 6 | 0 | 0 |
| ആറു മാസത്തേക്കു് | " | 3 | 0 | 2 |
| ഒറ്റപ്രതി | " | 0 | 0 | 0 |

# വിശാലമായ ഭാരതമഹാരാജ്യം
## മലങ്കരസഭയുടെ മിഷ്യനറി സേവനരംഗം

(വ. ദി. ശ്രീ. പി. പത്രോസ് റമ്പാൻ)

കോട്ടയം കോളജിലെ ഓർത്തഡോക്സ് സിറിയൻ വിദ്യാർത്ഥികളെ അഭിസംബോധന ചെയ്തുകൊണ്ട് വ. ദി. ശ്രീ. എം. പി. പത്രോസ് റമ്പാൻ അവർകൾ ചെയ്ത ഒരു പ്രസംഗത്തിന്റെ സംഗ്രഹമാണ് ചുവടെ ചേർക്കുന്നത്.

"തെക്കൻ ഇടവകകളിലേക്കുള്ള ഞങ്ങളുടെ യാത്രാമദ്ധ്യേ നിങ്ങളെ കാണുന്നതിനും നിങ്ങളോടു ചില കാര്യങ്ങൾ പറയുന്നതിനും സാധിച്ചതിൽ വളരെ സന്തോഷമുണ്ട്. മലങ്കര സുറിയാനിസഭ കാതോലിക്കാ സിംഹാസനത്തിന്റെ കീഴിൽ സ്വതന്ത്ര ദേശീയ സഭയായിരിക്കുന്ന ഈ കാലഘട്ടത്തിൽ മിഷ്യനറി പ്രവർത്തനങ്ങൾമൂലം സഭയ്ക്കും ഒരു ഉണർവ് കൊടുക്കേണ്ടത് തികച്ചും അത്യാവശ്യമാണ്. വിസ്തൃതവും സ്വാതന്ത്ര്യവുമായ ഇൻഡ്യയാണ് ഇന്നു നമുക്കു പ്രവർത്തിക്കുന്നതിനുള്ള രംഗം. സുറിയാനി ക്രിസ്ത്യാനികൾ സമർത്ഥന്മാരായതിനാൽ അവർ ഇന്ന് ഉദ്യോഗസ്ഥന്മാരായി ഇൻഡ്യയുടെ വിവിധ ഭാഗങ്ങളിൽ സ്ഥിരവാസമുറപ്പിച്ചിട്ടുണ്ട്. അതിനും പുറമേ അവർ സിലോൺ; പേർഷ്യ, മലയാ ആദിയായ സ്ഥലങ്ങളിലും പ്രധാനപ്പെട്ട ഉദ്യോഗങ്ങൾ കരസ്ഥമാക്കിയിട്ടുണ്ട്. തിരുവിതാംകൂറിനോളം വലിപ്പമുള്ള മലബാറിൽ ഇവിടെനിന്നും അനേകർ കുടിയേറിപ്പാർക്കുന്നുണ്ട്. അങ്ങനെ നോക്കുമ്പോൾ മലങ്കരസഭ, മാർത്തോമ്മായുടെ ഇൻഡ്യൻ സഭയായി വികസിച്ചുകൊണ്ടിരിക്കുന്നു. ഇൻഡ്യയുടെ പ്രമുഖ കേന്ദ്രങ്ങളായ ബോംബെ, കൽക്കട്ടാ, മദ്രാസ് ആദിയായ സ്ഥലങ്ങളിൽ നമുക്കു പള്ളികളും, ആരാധനയും ഉണ്ട്. ബാവാതിരുമനസ്സിലെ ഉത്തരേന്ത്യൻ പര്യടനം സഭ വികസിച്ചതിന്റെ പ്രത്യക്ഷലക്ഷണമാണ്.

ഞാനും എന്റെ സെക്രട്ടറി ഫാദർ ടി. വി. പീലിപ്പോസും കൂടി അടുത്തകാലത്ത് ഒരിന്ത്യൻ മിഷ്യനറിയാത്രയും, അതുകഴിഞ്ഞ് ഒരു മലബാർ മിഷ്യനറിയാത്രയും നടത്തി. ഞങ്ങളുടെ യാത്രകൾ തികച്ചും വിജയകരമായിരുന്നു. ഇൻഡ്യയിൽ ചിതറിപ്പാർക്കുന്ന നമ്മുടെ ആളുകളെ കാണുന്നതിനും അവരുടെ ആത്മീകമായ കാര്യങ്ങൾ നടത്തിക്കൊടുക്കുന്നതിനും, തദ്വാരാ മാതൃസഭയോടു അവർക്കുള്ള ഭക്തി വർദ്ധിക്കുന്നതിനും ഞങ്ങളുടെ യാത്ര മൂലം സാധിച്ചിട്ടുണ്ട്. നമ്മുടെ മാമോദീസാ തന്നെ കുട്ടികൾക്കു ലഭിക്കണമെന്നു പല മാതാപിതാക്കന്മാർക്കും നിർബന്ധമുണ്ടായിരുന്നു. ഞങ്ങൾ പല കുഞ്ഞുങ്ങളേയും മാമോദീസാ മുക്കുകയും, ഇടദിവസങ്ങളിൽപോലും ആളുകളുടെ താല്പര്യം മൂലം വി. കുർബാന ചൊല്ലുകയുമുണ്ടായി. ഇൻഡ്യയിലെ വേല ത്വരിതപ്പെടുത്തുന്നതിനുള്ള സമയം വൈകിയിരിക്കുകയാണ്.

സ്ലീബാദാസസമൂഹം അനേകരുടെ ഉൽസാഹംമൂലം ഏതാണ്ട് 19000 താഴ്ന്നജാതിക്കാരെ ക്രിസ്തുവിങ്കലേക്കു ആദായപ്പെടുത്തിയിട്ടുണ്ട്. ഇന്നും പല സ്ഥലങ്ങളിൽ ആളുകൾ ചേർന്നുകൊണ്ടിരിക്കുന്നു. ഇപ്പോൾ ഒരു സ്ലീബാദാസൻ പട്ടക്കാരൻ മലബാറിൽ താമസിച്ചു വേലചെയ്യുന്നു. മലബാറിൽ ഇനിയും ധാരാളം പള്ളികൾ ഉണ്ടാകേണ്ടിയിരിക്കുന്നു. മാവേലിക്കര പള്ളിക്കാർ ചെയ്തതുപോലെ വലിയ പള്ളിക്കാർ ഔദാര്യം കാണിക്കേണ്ടതാവശ്യമാണ്. കോഴിക്കോട്ടു കേന്ദ്രമാക്കി ഒരു ഭദ്രാസനം ഉണ്ടാക്കണം. സുറിയാനി സഭയിലെ കലഹം സൃഷ്ടിപരമായ പ്രവർത്തനങ്ങളെ നിരുത്സാഹപ്പെടുത്തിയിട്ടുണ്ട്. ക്രിസ്തുമാർഗ്ഗം സ്വീകരിക്കുന്ന താഴ്ന്നവർഗ്ഗക്കാരുടെ സാമൂഹ്യവും സാമ്പത്തികവും ആദ്ധ്യാത്മികവുമായ കാര്യങ്ങളുടെ ഉന്നമനമാണു സംഘത്തിന്റെ ഒരു ലക്ഷ്യം. പാവപ്പെട്ടവർക്കു ഞങ്ങൾ പണവും വസ്ത്രങ്ങളും ദാനംചെയ്യുന്നു. ഈ പണമെല്ലാം ഓരോരുത്തർ താല്പര്യപൂർവം തരുന്നതാണ്. ഇന്നുതന്നെ മാനേജിംഗ് കമ്മിറ്റിക്കുവന്ന ഒരു പട്ടക്കാരൻ ഉത്തുരൂപാ തന്നു. അതു് എന്റെ പോക്കറ്റിൽ ഇപ്പോഴും കിടക്കുന്നു. പ്രാർത്ഥന, ധനം, ആള് എന്നീ ഉപാധികൾമൂലം ഈ വേലയെ സഹായിക്കാവുന്നതാണ്.

വിദ്യാർത്ഥികളായ നിങ്ങളുടെ ഒന്നാമത്തെ ജോലി ശരിയായ പഠനമാണ്. പാഠങ്ങൾ ശരിക്കു പഠിച്ചു വിജയം കൈവരിക്കണം. പഠനം കഴിഞ്ഞു നിങ്ങൾ ഏതു ജോലിയാണു തെരഞ്ഞെടുക്കുന്നത്.? "കൊയ്ത്തു വളരെ; വേലക്കാർ ചുരുക്കം" എന്നു നിങ്ങൾ അറിയുന്നുവല്ലോ. ഒരു മനുഷ്യനു ലഭിക്കാവുന്ന ഏറ്റവും നല്ല ഉദ്യോഗം പൗരോഹിത്യമാണ്. പിന്നീട് അദ്ധ്യാപകവൃത്തി മുതലായവ. ഞങ്ങളിൽ ചിലർ പൗരോഹിത്യത്തിന്റെ മഹിമയ്ക്കു് അല്പം കളങ്കം വരുത്തിയിട്ടുണ്ടാവാം. അതു മറ്റുള്ളവർക്കു മാതൃകയല്ലതാനും. നിങ്ങളുടെ വ്യക്തിപരമായ ജീവിതം വെടിപ്പും വിശുദ്ധവുമായിരിക്കണം. സത്യം, നീതി ഔദാര്യം മുതലായ സൽഗുണങ്ങൾ നിങ്ങളിൽ വിളയണം. സുറിയാനിസഭ ഒരു മിഷ്യനറി സഭയായിത്തീരട്ടെ."

# നിങ്ങൾ പ്രാർത്ഥിക്കുമ്പോൾ

(ഡോം ബെർണാർഡ് ക്ലെമെൻസ്)

(തുടർച്ച)

ഇപ്പോൾ നമുക്കു പരസ്യാരാധനയിലേക്കു തിരിയാം.

പരസ്യാരാധനയിൽ നമ്മുടെ പങ്കു നാം നിർവഹിക്കുന്നതു ക്രൈസ്തവ വ്യക്തികൾ എന്നുള്ള നിലയിലല്ല പിന്നെയോ ക്രിസ്തുവിൻെറ മുഴുവൻ സഭയുടെ അംഗങ്ങൾ എന്നുള്ള നിലയിലാണ്. പരസ്യാരാധന സമയത്തു് ഒരു പ്രത്യേക കെട്ടിടത്തിൽ കൂടിയിരിക്കുന്ന നാം നമ്മുടെ സ്വന്തം ആരാധന മാത്രമല്ല മുഴുവൻ സഭയുടെയും ആരാധനയാണ് അർപ്പിക്കുന്നതു്. നമ്മൾ അവയവങ്ങളായിരിക്കുന്ന മുഴുവൻ ശരീരത്തിനു വേണ്ടി നാം ഒരു ജോലി ചെയ്യുകയാകുന്നു. അതു നിങ്ങൾക്കു കാണാൻ സാധിക്കുമെങ്കിൽ പള്ളിയിൽ പോകുന്നതിനു നമുക്കിഷ്ടമാണോ അല്ലയോ എന്നുള്ളതു് ഒരു പ്രധാന കാര്യമല്ലാ എന്നുള്ളതും നിങ്ങൾ കാണും. എന്തുപോലെയെന്നാൽ തപാൽക്കാരനു് എഴുത്തുകൊടുക്കുന്ന കാര്യം ഇഷ്ടമാണോ, പച്ചക്കറി വില്പനക്കാരനു വെണ്ടക്കാ കൊണ്ടു നടന്നു വിൽക്കുന്നതു ഇഷ്ടമാണോ എന്നുള്ള കാര്യം പൊതുസമുദായത്തിനു് അവരെക്കൊണ്ടുള്ള ഉപയോഗയോഗ്യതയ്ക്കു് ഒട്ടും ബാധകമായിരിക്കുന്നില്ലല്ലോ. അവർ അവരുടെ ജോലി ചെയ്യുന്നുണ്ടോ എന്നുള്ളതാണു പ്രധാനപ്പെട്ട കാര്യം. അവർക്കു് ആ ജോലി ഇഷ്ടമാണെങ്കിൽ കുറേക്കൂടെ എളുപ്പമായിരിക്കുമെന്നതു നിശ്ചയം. എന്നാൽ അതല്ലല്ലോ ഇവിടെ വാദവിഷയം. ജോലിയിൽ ഇഷ്ടമില്ലാതിരിക്കുക എന്നതുകൊണ്ടു് അവരുടെ ഉപയോഗയോഗ്യതയ്ക്കു ഭംഗമുണ്ടാകുന്നില്ല എന്നതാണ് ഓർക്കേണ്ടതു്. അതുകൊണ്ടു സഭയിൽനിന്നും ദൈവത്തിനു് ആരാധന ശരിയായുള്ളതും അർഹതയുള്ളതുമാകുന്നു എന്നുള്ള വിശ്വാസം നമുക്കുണ്ടായിരിക്കുന്നു എങ്കിൽ കാലാകാലങ്ങളിൽ ക്രിസ്തുമതം പ്രായോഗികമാക്കുന്നവർ (Practising Christians) എന്നു വിളിക്കപ്പെടുന്ന സ്ഥിതിക്കു ശരീരത്തിലെ നമ്മുടെ കൂട്ടവയവങ്ങളായ സഹക്രൈസ്തവരൊരുമിച്ചു ബാഹ്യമായും ദൃശ്യമായും കൂടിച്ചേർന്നു തീരു എന്നും അവരോടുകൂടെ മുഴുവൻ ശരീരത്തിൻെറ പേർക്കു വേണ്ടി ശരീരത്തിൻെറ ആരാധന അർപ്പിക്കുന്ന കാര്യത്തിൽ പ്രവർത്തിച്ചേതീരൂ എന്നും നിങ്ങൾ കാണും. അതു നമ്മുടെ ജോലിയാകകൊണ്ടു നമുക്കിഷ്ടമില്ലാത്തതുകൊണ്ടോ, കാലാവസ്ഥ പ്രതികൂലമായതുകൊണ്ടോ നല്ല സുഖമില്ലാത്തതുകൊണ്ടു തന്നെയുമോ (നമ്മുടെ ദൈനംദിന ലൗകികകൃത്യങ്ങളിൽനിന്നു വിരമിക്കത്തക്ക അനാരോഗ്യാവസ്ഥ ഇല്ലെങ്കിൽ) നാം അതിൽനിന്നു് ഒഴിഞ്ഞുമാറിക്കളയാൻ പാടില്ലാത്തതാകുന്നു.

ഞാൻ രഹസ്യാരാധനയെക്കുറിച്ചു പറഞ്ഞ കാര്യങ്ങളെല്ലാംതന്നെ പരസ്യാരാധനയ്ക്കും പറ്റുന്നതാകുന്നു. ഇതുപോലെ ഒരു ശരീരസംഘടനയായി ആരാധന സമർപ്പിക്കുന്നതിനു സർവ ക്രൈസ്തവസംഘടനകളും ചില പ്രത്യേക സമയങ്ങളിൽ സാധാരണയായി ഞായറാഴ്ച കൂടുന്നുണ്ടു്. ഞായറാഴ്ച ക്രൈസ്തവരുടെ ഇടയിൽ ആരാധനയ്ക്കുള്ള വലിയ ദിവസമായിരിക്കുന്നതിൻെറ കാരണം അതു് ആഴ്ചവട്ടത്തിൻെറ ഒന്നാംദിവസവും യേശുക്രിസ്തു മരിച്ചവരിൽനിന്നു് ഉയിർത്തെഴുന്നേറ്റ ദിവസവും ആകകൊണ്ടാണ്. ഈ ക്രൈസ്തവസംഘടനകളിൽ ഓരോന്നിൻെറയും ആരാധനയിൽ ക്രൈസ്തവസഭയ്ക്കു ദൈവത്തോടുള്ള യഥാർത്ഥമായ ഭാവം എന്തെന്നു ചിലപ്പോൾ പ്രാർത്ഥന നയിക്കുന്ന ശുശ്രൂഷകൻ വ്യക്തിപരമായി തെരഞ്ഞെടുക്കുന്ന ഭാഷയിലോ ചിലപ്പോൾ തലമുറ തലമുറയായി ക്രൈസ്തവർക്കു ലഭ്യമായിരിക്കുന്ന ഭാഷയിലോ പ്രകടതമാകുന്നതായി നിങ്ങൾ കാണും. ആ യഥാർത്ഥഭാവം എന്തെന്നാൽ ഒരാളുടെ രഹസ്യാരാധനയിൽ ഒരു വ്യക്തി എന്ന നിലയിൽ ദൈവത്തോടുള്ള സത്യമായ ബന്ധത്തിൽ തന്നെത്തന്നെ വയ്ക്കുന്നതുപോലെ പരസ്യാരാധനയിൽ ശരീരം (സംഘടന) മുഴുവനേയും ആ സത്യമായ ബന്ധത്തിൽ വയ്ക്കുക എന്നതാണ്. അങ്ങനെ സൃഷ്ടിക്കു സൃഷ്ടാവിനോടു് ആയതു പിതാവായ ദൈവത്തോടുള്ള ബന്ധത്തെയും, വീണ്ടെടുക്കപ്പെട്ട ആൾക്കു വീണ്ടെടുത്തയാളോടു് ആയതു പുത്രനായ ദൈവത്തോടുള്ള ബന്ധത്തെയും, ശുദ്ധീകരിക്കപ്പെട്ട ആൾക്കു ശുദ്ധീകാരകനോടു് ആയതു പരിശുദ്ധാത്മാവിനോടുള്ള ബന്ധത്തെയും പ്രകടിപ്പിക്കുന്നതായി നിങ്ങൾ കാണും; സർവസ്തുതിയും തനിക്കു് ആരോപിക്കുന്നതായി നിങ്ങൾ കാണും; നമ്മുടെ ഇഷ്ടങ്ങളെ തൻെറ ഇഷ്ടങ്ങൾക്കെതിരായി നാം വച്ചു എന്നും അങ്ങിനെ ചെയ്തതിൽ നമ്മൾ തെറ്റിപ്പോയി എന്നും നമ്മൾ ആഗ്രഹിക്കുന്നതായ തന്നോടുള്ള സംയോജിപ്പ് (oneness) നമ്മോടുള്ള തൻെറ വലുതായ സ്നേഹത്താൽ മാത്രമേ നമുക്കു സിദ്ധിക്കുവാൻ കഴികയുള്ളു എന്നും ഉള്ള ഏറ്റുപറച്ചിലും നിങ്ങൾ അവിടെ കാണും. ഈ കാര്യങ്ങൾക്കൊക്കെ ഞാൻ ഉദാഹരണം എടുത്തു കാണിക്കേണ്ട ആവശ്യമില്ല. എന്തുകൊണ്ടെന്നാൽ നിങ്ങൾ ഉൾപ്പെട്ടിരുന്നേക്കാവുന്നതായ ഏതെങ്കിലും ക്രൈസ്തവ സംഘടനയുടെ ഗീതങ്ങളിലും പ്രാർത്ഥനകളിലും അവയെ എല്ലാം നിങ്ങൾക്കു കാണുവാൻ കഴിയും. ഞാൻ പറയുന്നതു വാസ്തവമാണെന്നു് കാണുന്നതിനു് നിങ്ങളുടെ പ്രത്യേക പള്ളിയിൽനിന്നു പുറത്തുപോയി അന്വേഷിക്കേണ്ട ആവശ്യമില്ല. പള്ളിയിലൊ ചാപ്പലിലോ നിങ്ങൾ ആരാധിക്കുമ്പോൾ നിങ്ങൾ അതു നടത്തുന്നതു് മുഴുവൻ ക്രൈസ്തവസഭയുടെയും പേർക്കു വേണ്ടിയാണെന്നു മനസ്സിൽ ധരിക്കണം. നിങ്ങളെ വിശ്വസിച്ചു ഭരമേല്പിച്ചിരിക്കുന്നതായ ഈ ജോലി നിങ്ങളുടെ ജീവിതത്തിൽ നടത്തുവാൻ വിളിക്കപ്പെട്ടിരിക്കുന്ന അത്യുച്ചമായ ജോലി എന്നുള്ളതിലേക്കു ചുരുങ്ങിയ പക്ഷം ആഴ്ചയിലൊരിക്കലെങ്കിലും നിങ്ങളുടെ സർവശക്തിയുമുപയോഗിച്ചു നിർവഹിക്കേണ്ടതാണ്.

വിശുദ്ധസംസർഗ്ഗം, കർത്തൃഅത്താഴം, കുർബാന, അപ്പം മുറിക്കൽ, എവുക്കാറിസ്റ്റ് എന്നിങ്ങനെ വിവിധപേരുകൾ വിവിധ ക്രൈസ്തവർ കൊടുത്തിരിക്കുന്ന ക്രൈസ്തവ ആരാധനയുടെ മഹത്തരമായ പ്രവൃത്തിയെപ്പറ്റി ഒരു നിമിഷനേരത്തേക്കു മാത്രമേ എനിക്കു പറയാനുള്ളു. അന്ത്യ അത്താഴത്തിൽ വച്ചു യേശു ഈ അനുഷ്ഠാനം സ്ഥാപിക്കയും തൻെറ അപ്പോസ്തലന്മാരോടു അതിനെ തുടരുവാൻ ആജ്ഞാപിക്കയും ചെയ്തപ്പോൾ താൻ എന്തു തന്നെ ചെയ്തതോ അതു ചെയ്യുവാൻ തങ്ങളുടെ ഇച്ഛാശക്തിയെ വയ്ക്കുന്നകാര്യത്തിൽ സർവക്രൈസ്തവരും ഏകാഭിപ്രായമായി ഈ ഒരു കാര്യത്തിലെങ്കിലും ഇരിക്കുന്നു. താൻ അതു ചെയ്തപ്പോൾ എന്താണു് അർത്ഥമാക്കിയിരുന്നതു് എന്നുള്ളതിനെപ്പറ്റി ചിലപ്പോൾ നൈരാശ്യജനകമാംവണ്ണം അവർ തമ്മിൽ അഭിപ്രായവ്യത്യാസത്തിലിരിക്കുന്നു എങ്കിലും ഈ ഒരു കാര്യത്തിൽ അവർ ഏകാഭിപ്രായമാണ്, അതായതു താൻ അപ്പോൾ എന്തുചെയ്തുവോ അതു് അവർ ചെയ്യുന്നു എന്നും അതിൻെറ അനുഷ്ഠാനത്തിലും അതിൻെറ

(ശേഷം 11-ാം പേജിൽ)

## വാരപഞ്ചാംഗം

| | ഏപ്രിൽ | മേടം. | ദു. |
|---|---|---|---|
| ഞായർ | 13 | 1 | 31 |
| തിങ്കൾ | 14 | 2 | 1 |
| ചൊവ്വാ | 15 | 3 | 2 |
| ബുധൻ | 16 | 4 | 3 |
| വ്യാഴം | 17 | 5 | 4 |
| വെള്ളി | 18 | 6 | 5 |
| ശനി | 19 | 7 | 6 |

**Thought for the Week**

The Lord shall preserve thy going out and thy coming in from this time forth and even for evermore.
Psalm 121, 8

## അറിയിപ്പ്

ഈസ്റ്റർ പ്രമാണിച്ച് അടുത്ത ലക്കം ചർച്ചുവീക്ക്ലി പുറപ്പെടുന്നതല്ല.

ചർച്ചുവീക്ക്ലിയുടെ പോസ്റ്റൽ രജിസ്ട്രേഷൻ പുതുക്കുന്നതിൽ വന്ന താമസം നിമിത്തം കഴിഞ്ഞ ലക്കം താമസിച്ചയയ്ക്കുവാൻ നിർബന്ധിതമായതിൽ ഖേദിക്കുന്നു. വായനക്കാർ സദയം ക്ഷമിക്കുവാനപേക്ഷ.

മാനേജർ.

# THE CHURCH WEEKLY

## നിങ്ങൾ ആരെ അന്വേഷിക്കുന്നു?

ഈസ്റ്റർ ദിനാഘോഷങ്ങളുടെ അവസരമാണിതു്. നമ്മുടെ കർത്താവിനെ സ്വജനങ്ങൾ കുരിശിൽ തറച്ചു കൊന്നു് ഭദ്രമായ ഒരു കല്ലറയിൽ വച്ചു മൂടി മുദ്രവച്ചു സൂക്ഷിച്ച തിരുശരീരം മൂന്നാംദിവസം കല്ലറ സന്ദർശിക്കുവാൻ എത്തിയ ഭക്തജനം കണ്ടില്ല. "നിങ്ങൾ ആരെ അന്വേഷിക്കുന്നു? ജീവനുള്ളവരെ മരിച്ചവരുടെ ഇടയിലോ അന്വേഷിക്കുന്നതു?" എന്നായിരുന്നു കാവൽനിന്ന ദൈവദൂതന്റെ ചോദ്യം. ക്രിസ്തു ഉയിർത്തെഴുന്നേറ്റുവെന്ന അമ്പരപ്പിക്കുന്ന അത്ഭുതവർത്തമാനം അവർ പ്രതീക്ഷിച്ചതല്ല. മഹത്ഗുരുവിന്റെ വാത്സല്യം അനുഭവിച്ച ശിഷ്യഗണങ്ങൾ കേവലം സ്നേഹമസൃണങ്ങളായ സ്മരണോപചാരങ്ങൾക്കു മാത്രമാണു കല്ലറയ്ക്കൽ എത്തിയതു് — കല്ലറയ്ക്കൽ ഇരുന്നു കരയുവാൻ, വിലപിക്കുവാൻ, ഒരു പൂമാല സമർപ്പിക്കുവാൻ, സുഗന്ധദ്രവ്യങ്ങൾ പൂശുവാൻ. യഹൂദപൌരോഹിത്യത്തിന്റെയും റോമാ സാമ്രാജ്യശക്തിയുടെയും സംയുക്തമർദ്ദനവിധേയനായ ജഗത്ഗുരു അവിടെ അവസാനിച്ചെന്നു തീരുമാനിക്കുവാനേ ആ ദുഃഖവസംഘത്തിനു കഴിഞ്ഞുള്ളു. അതുകൊണ്ടു മരിച്ചവരുടെ ഇടയിൽതന്നെയാണു് അവർ ഗുരുവിനെ തേടിയതു്. യേശുക്രിസ്തു ഉയിർത്തെഴുന്നേറ്റുവെന്നതു് അവരുടെ ജീവിതത്തിലും, ലോകചരിത്രത്തിലും ഒരു മഹാപരിവർത്തനം വരുത്തിയ സംഭവമായിരുന്നു. ഭീരുവായിരുന്ന പത്രോസു് ധീരനായിത്തീർന്നു. നിരാശാതപ്തരായ ശിഷ്യഗണം പ്രത്യാശയുടെയും, നിത്യാനന്ദത്തിന്റെയും ആദ്ധ്യാത്മികശക്തിയുടെയും ജീവിതമാരംഭിച്ചു. ദുഃഖവശിഷ്യന്മാർ ലോകചരിത്രത്തിൽ സുപ്രതിഷ്ഠ ലഭിച്ച അപ്പോസ്തോലന്മാരായിത്തീർന്നു. തിരസ്കൃതമായ കല്ലു മൂലക്കല്ലായി. മഹാവീരന്മാർ ലോകത്തിൽ മരിച്ചിട്ടുണ്ടു്. ചക്രവർത്തികൾ, സേനാനികൾ, പ്രതിഭാശാലികൾ, ശാസ്ത്രജ്ഞന്മാർ, ഭരണാധിപന്മാർ, ചിന്തകർ, കവികൾ, പണ്ഡിതന്മാർ, സംഗീതസമ്രാട്ടുകൾ സൌന്ദര്യറാണികൾ ഇവരെല്ലാം അന്തരിച്ചുപോയിട്ടുണ്ടു്. അവരെല്ലാം ആ യഹൂദഗ്രാമത്തിലെ "തച്ചനു്" ലോകചരിത്രത്തിൽ ലഭിച്ച സ്ഥാനത്തേക്കു് എത്തിനോക്കുവാൻപോലും വയ്യാതെ മാറിനിൽക്കുകയാണു്. യൂറോപ്പുഖണ്ഡത്തെ സമരവിജയഭേരികൊണ്ടു് അമ്പരപ്പിച്ച നെപ്പോളിയൻ പറഞ്ഞു "Christ has won and I have lost" (ക്രിസ്തു ജയിച്ചു, ഞാൻ പരാജിതനായി) ആ നാമം രണ്ടായിരം കൊല്ലങ്ങൾക്കുശേഷം ഇന്നും കോടാനുകോടി ജനങ്ങൾ ജപിക്കുന്നു, ആരാധിക്കുന്നു. പരിഷ്കൃതലോകത്തിന്റെ പ്രചരണതന്ത്രങ്ങളായ റേഡിയൊ, ടെലിവിഷൻ, വർത്തമാനപ്പത്രങ്ങൾ, കമ്പിത്തപാൽ ഇവയൊന്നും ഇല്ലാതിരുന്ന കാലത്തു്, ജനിച്ചു ജീവിച്ച ഒരു ഗ്രാമീണതച്ചന്റെ ചരിത്രം ഇന്നു് 1600 ഭാഷകളിൽ പരിഭാഷപ്പെടുത്തിയിട്ടുണ്ടു്. യാതൊരു ഗ്രന്ഥത്തിനും ഈ ചരിത്രഗ്രന്ഥത്തിന്റെ ലക്ഷത്തിലൊരംശം പ്രചാരവുമില്ല. "ഈ പാനപാത്രം എന്നിൽനിന്നു നീക്കേണ" എന്നു ഗത്സെമനയിൽ പ്രാർത്ഥിച്ച സ്വപുത്രന്റെ വചനങ്ങൾ പിതാവു ശ്രദ്ധിച്ചില്ലെന്നു ലോകം തെറ്റിദ്ധരിച്ചു. "പിതാവെ! നാഴിക വന്നിരിക്കുന്നു. നിന്റെ പുത്രൻ നിന്നെ മഹത്വപ്പെടുത്തേണ്ടതിന്നു് പുത്രനെ മഹത്വപ്പെടുത്തേണമെ!" എന്ന പ്രാർത്ഥനയ്ക്കാണു് പിതാവു് ഉത്തരമരുളിയതു്. ആ മഹത്വം ലോകചരിത്രത്തിൽ മറ്റാർക്കും ലഭിച്ചിട്ടില്ല. ആ മഹത്വപ്രഭയിൽ വിളങ്ങിയവരുടെ സ്ഥാനംപോലും ലോകോദ്ധാരണസംരംഭങ്ങളുടെ ചരിത്രത്തിൽ ഇതര ചരിത്രപുരുഷന്മാർക്കു ലഭിച്ചിട്ടില്ല. പക്ഷെ ഇന്നും മരിച്ചവരുടെ ഇടയിലാണു തന്റെ അനുയായികൾ ഉയിർത്തെഴുന്നേറ്റ ക്രിസ്തുവിനെ തേടുന്നതു്. ഒരു ചരിത്രസ്മരണയായി മാത്രം ജീവിതത്തിൽ ക്രിസ്തുവിനു സ്ഥാനം നൽകുന്നതിന്റെ ലക്ഷണം ക്രിസ്തുസഭയിൽ എവിടെയും കാണാം. വല്ലരെക്കുട്ടരലായി സുറിയാനിസമുദായത്തിൽ ആ ലക്ഷണം നടമാടുന്നുണ്ടു്. ജീവിതത്തിന്റെ ഓരോ പ്രശ്നത്തിലും ഉയിർത്തെഴുന്നേറ്റ ക്രിസ്തുവിനു പരിഹാരം നിർദ്ദേശിക്കുവാനുണ്ടു്. ആ പരിഹാരം പ്രായോഗികതയിൽ കൊണ്ടുവരുവാനുള്ള വിഭവസമൃദ്ധിയും ആ രക്ഷിതാവിനുണ്ടു്. എന്നാൽ ക്രിസ്തുനാമം ധരിച്ചവർ മരിച്ചവരുടെ ഇടയിലാണു് ക്രിസ്തുവിനെ തേടുന്നതു്. വ്യക്തിപരമായ ജീവിതത്തിലും, സമുദായജീവിതത്തിലും കല്ലറയിൽവച്ചു പൂട്ടിയ ക്രിസ്തുവിനു് എന്തു പരിവർത്തനം വരുത്തുവാൻ സാധിക്കുമെന്നാണു് ഓർമ്മ. പിതാവു മഹത്വം നൽകിയ പുത്രൻ കല്ലറയിലല്ല ജീവിക്കുന്നതെന്നുള്ള ഈസ്റ്റർദിനത്തിന്റെ സന്ദേശം നമ്മിൽ എത്രപേർ കാര്യമായി കരുതുന്നു? യേശുക്രിസ്തു കോടതി കയറിയില്ലെ. പിന്നെ നമുക്കും കോടതി കയറുന്നതു ക്രിസ്തീയമല്ലെയെന്നു് വേദാധാരപ്രകാരം നാം പറയാറുണ്ടു്. യേശുക്രിസ്തു വിസ്താരവിധേയനായതുപോലെ നമ്മിൽ എത്രപേർ കോടതിയിൽ പ്രവർത്തിക്കാറുണ്ടു്. ശൂപർശസ്സും കൈക്കൂലിക്കും വിധേയനായ ഒരു ന്യായാധിപന്റെ അനുകൂല്യം സമ്പാദിക്കുവാൻ നമ്മിൽ എത്രപേർ ശങ്കിക്കും മടിക്കും, ആ പ്രലോഭനത്തിൽ വീഴാതിരിക്കും? ഉയിർത്തെഴുന്നേറ്റ ക്രിസ്തുവിന്റെ അനുയായികൾ കേസ്സു നടത്തുന്നതിലും ക്രിസ്തീയത്വം കാണിക്കും. ലക്ഷ്യംപോലെ പരിശുദ്ധമായിരിക്കും നമ്മുടെ മാർഗ്ഗവും. മാർഗ്ഗം പരിശുദ്ധമാകാൻ സാധിക്കാത്ത യാതൊരു ലക്ഷ്യവും നാം വേണ്ടെന്നു് ഉപേക്ഷിക്കും. "Be of good cheer I have overcome the world" (സന്തോഷമായിരിക്കുക. ഞാൻ ലോകത്തെ പരാജയപ്പെടുത്തിയിരിക്കുന്നു) എന്ന ദിവ്യസന്ദേശം ഈ ഈസ്റ്റർ ദിനത്തിൽ നമുക്കു ധൈര്യവും പ്രത്യാശയും നൽകട്ടെ.

പ്രതിവാരപ്രഭാഷണം (The Sermon for the week)

# ജീവിതത്തിന്റെ പടിവാതലുകൾ

(എൻ. എം.)

ഇപ്പോൾ മുതൽ എന്നെന്നേക്കും നീ പുറത്തു പോകുന്നതിനേയും, നിന്റെ തിരിച്ചുവരവിനേയും കർത്താവു് സംരക്ഷിക്കും—സങ്കീ. 121—8.

സുപ്രസിദ്ധ ആംഗ്ലേയ മഹാകവിയായ ഷേക്സ്പീയർ പറഞ്ഞിട്ടുണ്ടു് മനുഷ്യൻ ജീവിതനാടകത്തിൽ പല ഭാഗങ്ങൾ അഭിനയിക്കുന്നുവെന്നു്. പലതരം പ്രവർത്തനരംഗങ്ങളുണ്ടു്. വിഭിന്നങ്ങളായ കഴിവുകൾ അവിടെ പ്രയോഗിക്കേണ്ടിവരും. വ്യത്യസ്തരീതിയിലുള്ള വൈഷമ്യങ്ങളും പരീക്ഷണങ്ങളും അവിടെ നേരിടേണ്ടതായുംവരും. ഗൃഹത്തിലോ, ആപ്പീസിലോ, രഹസ്യമോ പരസ്യമോ ആയ ജീവിതത്തിലോ നാം എവിടെയായിരുന്നാലും ദൈവത്തിന്റെ കൃപയും നടത്തിപ്പും നമുക്കു അവശ്യമാണു്. "നീ പുറത്തേക്കു പോകുന്നതും, അകത്തേക്കു വരുന്നതും സംരക്ഷിക്കുമെ" ന്നുള്ള വാഗ്ദാനത്തിന്റെ അനുഭവസാക്ഷാൽകാരം അതിലാണു അടങ്ങിയിരിക്കുന്നതു്.

ദൈവം നമ്മോടുകൂടിയുണ്ടു്. ഏതൊരുപടിവാതിലും കടന്നു് പുതിയ വെല്ലുവിളികളും പുതിയ അനുഭവവൈചിത്ര്യങ്ങളും നേരിടുന്ന സന്ദർഭങ്ങളിലും ദൈവം നമ്മുടെകൂടെയുണ്ടു്. "നിന്റെ ആത്മാവിനെ കർത്താവു സംരക്ഷിക്കും" എന്നാണു് സങ്കീർത്തനക്കാരൻ പറയുന്നതു്. അതാണു പ്രാധാന്യമുള്ളതു്. നമ്മുടെ ശരീരത്തിനു കേടോ, ക്ഷീണമോ തട്ടാതെ സൂക്ഷിക്കുമെന്നല്ല വാഗ്ദാനം. ആ പടിവാതിലിനപ്പുറത്തു പുതിയതും അപ്രതീക്ഷിതവുമായ സംഭവങ്ങൾ നമ്മെ കാത്തുനിൽക്കുന്നുണ്ടാവും. നമ്മുടെ സഹനശക്തിയേയും, കഴിവുകളേയും പരീക്ഷിക്കുന്ന ഘട്ടങ്ങളായിരിക്കും അവ. നിരാശകളും, നിർഭാഗ്യവും ദുഃഖങ്ങളും, ചിലപ്പോൾ ഭാഗ്യാതിരേകം തികഞ്ഞ സുവർണ്ണകാലവും നമ്മെ കാത്തുനിൽക്കും. എന്നാൽ എന്തുവന്നാലും പ്രാധാന്യമർഹിക്കുന്നതു് നമ്മുടെ ആത്മാവിനു എന്തുസംഭവിക്കുന്നുവെന്നുള്ളതാണു്. നമ്മൾ കരുതലില്ലാതെയിരിക്കുന്ന അവസരങ്ങളിൽ ആ വെല്ലുവിളികൾ നേരിടാൻ നാം അപ്രാപ്തരായെന്നുംവരാം. എന്നാൽ എല്ലാപടിവാതിലുകളിലും ദൈവം നമ്മോടുകൂടിനിന്നു് പുതിയ വ്യാകുലഭാരങ്ങൾ ചുമക്കുവാൻ നമ്മെ പ്രാപ്തരാക്കുന്നു.

ഇങ്ങനെ നാം കടക്കുന്ന പടിവാതിലുകളിൽ ഒന്നു ഗൃഹസാഹചര്യങ്ങളിൽനിന്നു പുറത്തുപോയി സ്വയം ജീവിതം നയിക്കുവാനാരംഭിക്കുന്നതാണു്. അന്യമായ ഒരു നഗരത്തിലോ, വിദേശരാജ്യത്തോ ചെന്നെത്തുന്ന ഒരു യുവാവു പഴയ അനുശാസനങ്ങളിൽനിന്നും, സുരക്ഷിതമായ ഗാർഹികനിബന്ധനകളിൽനിന്നും സ്വതന്ത്രനാണു്. അവിടെ അവൻതന്നെ തീരുമാനങ്ങൾ എടുക്കേണ്ടതായി വരും. സ്വഗൃഹത്തിന്റെ സുരക്ഷിതമായ തണലിൽ തോന്നാത്ത ചില ശക്തികൾ അവനെ അവിടെ പാശംഇട്ടു വലിച്ചുവെന്നുവരാം. പലരും ആദ്ധ്യാത്മികമായ അധഃപ്പതനം അനുഭവിച്ചതിവിടെയാണു്. വിപുലമായ നഗരം പല സ്വാതന്ത്ര്യങ്ങളുമുള്ളതാണു്. പക്ഷെ അവിടെ പല അപകടങ്ങളുമുണ്ടു്. ആ പടിവാതിക്കൽ നാം നിൽക്കുമ്പോൾ ദൈവത്തിന്റെ കരുണയും ശക്തിയും നമുക്കു് ഇതിനുമുമ്പു് ആവശ്യമായി തോന്നാത്ത വിധത്തിൽ നമുക്കു് അത്യന്താപേക്ഷിതമാണു്. ഒരു പുതിയ ലോകത്തിൽ നാം നിൽക്കുന്നതായി തോന്നും. നമ്മുടെ പരമാർത്ഥബോധം, ക്ഷമ, സ്നേഹം ഇവയെല്ലാം പരീക്ഷിക്കപ്പെടുന്നു. നമ്മുടെ ജീവിതപതാക താഴ്ത്തുകയും അങ്ങനെ സത്യത്തേയും പരമാർത്ഥത്തേയും ബലികഴിക്കുവാനുള്ള സന്നദ്ധത പ്രകടിപ്പിക്കുകയും ചെയ്യുന്ന ഈ സന്ദർഭത്തിലാണു ദൈവത്തിലുള്ള നമ്മുടെ വിശ്വാസം ശോധനചെയ്യുന്നതു്. സാവധാനമായി നമ്മെ ചുററുന്ന ജഡമയമായ കറകളിൽനിന്നു നമ്മെ സംരക്ഷിച്ചു നിറുത്തുന്നതു് ദൈവത്തിന്റെ കൃപയാണു്. മററു പടിവാതിലുകൾ ഉണ്ടു്: സുഖവും സമൃദ്ധവുമായ സാഹചര്യങ്ങളിൽനിന്നു് നാം പെട്ടെന്നു മറിച്ചിടപ്പെടാം. അല്ലെങ്കിൽ ഭയങ്കരമായ ഒരു അത്യാഹിതം നമ്മെ അന്ധകാരത്തിൽ തള്ളിയിട്ടുയെന്നുവരാം. നമ്മുടെ ഉത്സാഹവും പ്രസരിപ്പും അസ്തമിച്ചുപോകാം. പഴയ സ്നേഹബന്ധത്തിലിരുന്നവരെ കാണുന്നതിനുതന്നെ നമുക്കു് അത്യധികം ധൈര്യം അവലംബിക്കേണ്ടിവരുന്ന സന്ദർഭങ്ങൾ ഉണ്ടു്. എന്നാൽ ദൈവം അവിടെ നമ്മോടുകൂടി നടക്കുന്നു. ദൈവവുമായുള്ള നമ്മുടെ സംസർഗ്ഗത്തിനും പുതിയ അവസരസാദ്ധ്യതകൾക്കും പ്രവേശിക്കുന്നതിനുള്ള കവാടത്തിന്റെ താക്കോൽ നമ്മുടെ കഷ്ടതകളിൽ കൂടെ ദൈവം നമ്മുടെ കയ്യിൽ വയ്ക്കുന്നു. മററുമാർഗ്ഗമൊന്നും അതിനില്ല.

ഒരുവിധത്തിൽ നാം ഓരോ നിമിഷത്തിലും ഓരോ പടിവാതിൽ കടക്കുകയാണു്. ഭാവി നമ്മിൽനിന്നു ഒളിച്ചുവയ്ക്കപ്പെട്ടിരിക്കുകയാണു്. ക്രിസ്തീയമായ വിശ്വാസം മാത്രമെ അന്ധകാരനിബിഡമായ അജ്ഞാതമാർഗ്ഗങ്ങളിൽകൂടെ മേൽത്തരമായ ഗ്രസാവനപാന്ഥാവിലേക്കു നമ്മെ നയിക്കുകയുള്ളു, ലോകജീവിതത്തിന്റെ പൂർണ്ണനിർമ്മാർജ്ജനത്തിൽ നമ്മെ ഞെട്ടിക്കുന്ന ഏതോ വികാരം നമ്മിൽ ഉൾക്കൊള്ളുന്നുണ്ടു്. മരണം നമ്മെ തുറിച്ചു നോക്കുമ്പോൾ ഒന്നു മാത്രമെ നമുക്കു സമാശ്വാസം നൽകുകയുള്ളു. ദൈവത്തിന്റെ സ്നേഹം! "നീ പുറത്തേക്കു പോകുമ്പോൾ കർത്താവു നിനക്കു സംരക്ഷണം നൽകും."

"നാം അകത്തേക്കു വരുമ്പോഴും" കർത്താവിന്റെ സംരക്ഷണം ആവശ്യമാണോ? നാം പുറത്തുള്ള വ്യാപാരങ്ങളും ഇടപാടുകളും കഴിഞ്ഞു സ്വഗൃഹത്തിലേക്കു മടങ്ങുമ്പോഴും ദൈവത്തിന്റെ കൃപ നിരന്തരമായി ആവശ്യമുള്ള ഒരുകവാടത്തിലാണു് വന്നുനിൽക്കുന്നതു്. ഗൃഹവും അതിലെ സ്നേഹബന്ധങ്ങളും പരിപാവനമായ ഒരു അന്തരീക്ഷത്തിന്റെ പ്രതീതിയാണു നൽകുന്നതു്. എന്നാൽ അവിടെ നമ്മുടെ ഏററവും അനാകർഷകമായ സ്വഭാവം വെളിപ്പെടുത്താനുള്ള സന്നദ്ധതയ്ക്കു നമ്മിൽ എത്രപേർ അധീനരാകുന്നുണ്ടു്. പുറത്തു മററുള്ളവർ നമ്മെപ്പററി എന്തുവിചാരിക്കുമെന്നു ഒരു ഭയമുണ്ടു്. ആ ഭയം സ്വഗൃഹത്തിൽ വരുമ്പോൾ മാറും. എന്തുമാകാമെന്നൊരു മട്ടു്. അല്പകാര്യങ്ങളിൽ നീരസവും, ശണ്ഠയും, മുറുമുറുപ്പും ഗൃഹാന്തരീക്ഷത്തെ നിർഭാഗ്യമാക്കിചെയ്യുന്നു. കലഹമാണു അതിന്റെ ഫലം. സ്നേഹബന്ധത്തിൽ പ്രകടിപ്പിക്കേണ്ട കൊച്ചുചുമതലകളും കരുതലുകളും വിസ്മരിക്കുന്നതുകൊണ്ടു് എത്ര വിവാഹങ്ങളാണു നിർഭാഗ്യകരമായി തീരുന്നതു്. നമ്മുടെ സ്നേഹബന്ധം കൂടുതൽ ദൃഢതരമായി തീരുന്തോൾ അതു പാലിക്കുവാൻ ദൈവത്തെ

# വിശ്വദീപം

## കർമ്മകാണ്ഡം (തുടർച്ച)

(പുത്തൻകാവ് മാത്തൻതരകൻ)

### തിരുനാൾ സമ്മാനം

(വഞ്ചിപ്പാട്ട്)

xii

രാജകീയവിരുന്നുണ്ടു വ്യാജമറ്റസുഖം പൂണ്ടു
രാജഗേഹശാല തന്നിൽ വസിച്ചിരുന്ന
മാനവന്മാർ "ശലോമി"തൻ മാനസാഭിലാഷമോർത്തു
മാനസം പൊട്ടിയപോലെ ഞെട്ടിമിഴിച്ചു.
ശക്തിയില്ലായിരുന്നവർക്കാത്തരുണത്തിലനീതി
സത്വരമോതുവാൻ, മൗനംധരിച്ചെല്ലാരും.
നന്ദിനിയാം കരവാളം കയ്യിലെടുത്തഖിലർക്കും
വന്ദിതനാം മുനിതന്നെ വധിക്കുവാനായ്
ക്രൂരയാംഹേരോദ്യഹൃത്തിലോർക്കവേ യോർദ്ദാൻ തടിനി
ഘോരവഹ്നിയേറ്റപോലെ തിളച്ചുപൊങ്ങി
പുണ്യമാമാത്തരംഗിണി തന്നുടെ തീരത്തുനിന്ന
പുഷ്പിതവൃക്ഷങ്ങളുടെ വേരുകൾ പൊട്ടി.
ശിഷ്യരുടെ സുമംഗലസ്വർഗ്ഗരാജ്യാഗമഗീതം
കേട്ടുശാന്തികൈവരിച്ച മാമരുഭൂമി
നർത്തകിതന്നഭിവാഞ്ഛാസ്വരം കേട്ടപ്പോഴേക്കും
ക്രുദ്ധപാതമേറ്റപോലെ ചിതറിപ്പോയി.
വാനവസേന തൻ ചിത്തം വാൾമുനയേറ്റതുപോലാ
വാർത്തതൻ മാറ്റൊലികേൾക്കെ മുറിഞ്ഞുപോയി.

XV

തെല്ലുനേരം കഴിഞ്ഞപ്പോൾ കല്യനാംസ്ഥാപകൻ തന്റെ
ശുഭ്രതമെഴും തല ഭാജനത്തിലായ്.
പാരിടത്തിൽപ്പാരാനന്ദപാവനപ്പാതതീർത്തോരു
പങ്കമറ്റ ശിരസ്സിനെ നോക്കിയ ലോകം
നെഞ്ചകം തുടിച്ചുതുള്ളി, സഞ്ചിതാലങ്കാരമാകു-
മഞ്ചിതവിരുന്നുശാല ചെടിഞ്ഞുപോയി.
പാരതന്ത്ര്യപ്പെരുംതുടൽക്കണ്ണിയിൽ ഞെരുങ്ങിവാണ
വാരനാരീമണിയാകും ക്രൂരഹേരോദ്യ
ശാന്തിപൂണ്ട നെടുവീർപ്പാൽ സദ്യശാല തണുപ്പിച്ചു
തന്റെ നിത്യശത്രുപോയി മറഞ്ഞെന്നോർത്തു.
പെണ്മണിതന്നടിമയായ്ത്തൻമണിഗേഹത്തിൽ വാണ
കന്മതിയാം ഹിരോദന്റെ കരൾത്തടത്തിൽ
പിന്നെയും മുഴങ്ങി നിന്നു സന്നുതൻ സ്ഥാപകൻ തന്റെ
വന്ദിതശാസനാവ്യാഖ്യം രാപ്പകൽ തോറും.
നിദ്രയെത്തലോടുവാനായ് ഭദ്രശീലനൊരുങ്ങവേ
നിദ്രവിട്ടുവിഭാതത്തിലുണർന്നീടവേ
മോടിയേറുമമൃതേത്തു ധാടിയോടു കഴിക്കവേ
പേടമാൻ കണ്ണിയുമായി രസിച്ചീടവേ
കർത്തൃമാർഗ്ഗം തെളിച്ചോരു ഭക്തനാംതാപസാഗ്ര്യൻ ത-
ന്നുത്തമാംഗം മുന്നിൽ വന്നു നിൽപതായ്ക്കണ്ടു.
ഭൂരിപാപമാചരിച്ചു ഭൂപതിയെന്നാൾ മുമ്പു
ഭൂപതിസ്ഥാനത്തിൽനിന്നും ബഹിഷ്കൃതനായ്
ക്രൂരയാം ഹേരോദ്യയൊന്നാക്കുത്സിതനാം നരപതി
പാരിടത്തിലങ്ങുമിങ്ങും നടന്നലഞ്ഞു
ആരുമാരുമറിയാതാപ്പേരുകേട്ട ദമ്പതിമാർ
പാരിടത്തിലൊരിടത്തു മറിഞ്ഞുവീണു.
നർത്തകിയാം ശലോമിയും പത്തനംവിട്ടെവിടെയോ
ചുറ്റിയലഞ്ഞ കാലത്തിൽ മരണമാർന്നു.

---

ന്റെ കൃപയും കൂടുതൽ നമുക്ക് ആവശ്യമാണെന്നു നാം സ്മരിക്കണം.

മറ്റൊരു കവാടമുണ്ട്. നമ്മുടെ ഹൃദയങ്ങൾ. മറ്റാർക്കും പ്രവേശനമില്ലാത്ത ഹൃദയ കവാടത്തിൽ ദൈവം കാത്തുനിൽക്കുന്നു, നമ്മുടെ ഹൃദയരഹസ്യങ്ങളുടെ വെല്ലുവിളികൾ നമ്മെത്തന്നെ ഭയപ്പെടുത്തുന്നുണ്ടാവാം. ചില സ്മരണകൾ നമുക്കു നിരാശയുംവേദനയും ലജ്ജയും നൽകുന്നുണ്ടായിരിക്കാം. അവയ്ക്കു പരിഹാരമില്ലാത്തതുപോലെ ചില അന്ധകാരവശങ്ങളിൽ നാം വ്യാകുലപ്പെടുമ്പോൾ ദൈവം അവിടെയും നമ്മോടുകൂടെയുണ്ടെന്നുള്ള സത്യം നാം വിസ്മരിക്കരുത്. "നമ്മുടെ ഹൃദയം നമ്മെ വിധിക്കുമ്പോൾ ദൈവം വലിയവനാണെന്നും, സകലതും അവൻ അറിയുന്നുവെന്നും" നാം സ്മരിക്കുന്നില്ല. അവിടത്തെ മോചനത്തിൽ നമുക്കു പ്രത്യാശയും ജീവനുമുണ്ട്. എല്ലാമുറിവുകളും സുഖപ്പെടുത്തുന്ന ആശ്വാസമാണ് നിരാശയും, മൗനതയും കാണുന്ന ഹൃദയത്തിനു ദൈവം പ്രദാനം ചെയ്യുന്നതു.

എന്നാൽ ദൈവം ഹൃദയകവാടത്തിൽ കാത്തുനിൽക്കുകയാണ്. അന്ധകാരമയമായ ഹൃദയത്തിൽ തന്റെ പ്രകാശം നൽകുവാൻ നാം അദ്ദേഹത്തെ അനുവദിക്കുമോ.

# വേദവായനക്കുറിപ്പുകൾ

(ഈസ്റ്റർ പ്രമാണിച്ച് അടുത്തലക്കം ചർച്ച്‌വീക്‌ലി പുറപ്പെടുന്നതല്ലാത്തതിനാൽ രണ്ടാഴ്ചത്തേക്കുള്ള വേദവായനക്കുറിപ്പുകൾ ഈ ലക്കത്തിൽ കൊടുത്തിട്ടുണ്ട്. ഹാശായാഴ്ചയിൽ രണ്ടാമതു കൊടുത്തിരിക്കുന്ന വായനക്കുറിപ്പുകൾ ഉപയോഗിക്കുന്നതു നന്നായിരിക്കും.
—പത്രാ.)

തിങ്കൾ യോഹ. 17. 9—15

കർത്താവു “പുത്രനെ മഹത്വപ്പെടുത്തേണമേ” എന്നു പ്രാർത്ഥിച്ചതായി ഈ അദ്ധ്യായം ആദ്യഭാഗത്തു നാം വായിക്കുന്നുണ്ട്. അങ്ങനെ താൻ അപേക്ഷിച്ചതു തന്റെ ശിഷ്യന്മാരെക്കൂടെ ഉൾപ്പെടുത്തിയാണെന്നു ഈ ഭാഗംകൊണ്ടു വ്യക്തമാണു്. “ഞാൻ അവരിൽ മഹത്വപ്പെട്ടുമിരിക്കുന്നു” എന്നാണല്ലോ നാം വായിക്കുന്നതു്. ഒരർത്ഥത്തിൽ അവരെ കൂടാതെ പൂർണ്ണനാകുവാൻ താൻ ആഗ്രഹിക്കുന്നില്ല. അത്രമാത്രം താൻ അവരെ സ്നേഹിച്ചു. ക്രിസ്തുസഭയിലെ അംഗങ്ങളായ നാം തമ്മിൽതമ്മിൽ സ്നേഹിപ്പാനും ആ ഒരു ഐക്യതയിൽ പൂർണ്ണത കണ്ടെത്തുവാനും എത്രമാത്രം ആവശ്യമാകുന്നു. 11, 12 എന്നീ വാക്യങ്ങളിലെ പ്രാർത്ഥന കർത്താവിന്നു ശിഷ്യന്മാരോടുള്ള സ്നേഹം എത്രമാത്രമെന്നു വ്യക്തമാക്കുന്നു. ആ കർത്താവു തന്റെ ശിഷ്യരായ നമുക്കുവേണ്ടി ഇന്നും മദ്ധ്യസ്ഥത യാചിക്കുന്നു എന്ന ചിന്ത നമ്മെ സർവ്വകാര്യങ്ങളിലും നയിക്കുവാൻ പര്യാപ്തമാകട്ടെ. “എന്റെ സന്തോഷം അവർക്കു ഉള്ളിൽ പൂർണ്ണമാകേണം” എന്നുള്ള കർത്താവിന്റെ വാക്കു സൂക്ഷിക്കുക. ആ സന്തോഷമെന്താണു്. സമൃദ്ധവും അഭംഗവുമായ ജീവിതമാണു അതെന്നു നിർവ്വചിക്കാമെന്നു തോന്നുന്നു. നമുക്കു തമ്മിൽതമ്മിലും കർത്താവിലുമുള്ള കൂട്ടായ്മമൂലം ലഭിക്കേണ്ട സന്തോഷമാണതു്. ആ സന്തോഷപൂർണ്ണതയിലേക്കു നാം വളരുന്നുണ്ടോ?

ചൊവ്വാ. യോഹ. 17. 16—23.

“അവരും സാക്ഷാൽ വിശുദ്ധീകരിക്കപ്പെട്ടവർ ആകേണ്ടതിനു ഞാൻ അവർക്കുവേണ്ടി എന്നെത്തന്നെ വിശുദ്ധീകരിക്കുന്നു.” കർത്താവിന്റെ ഈ പ്രസ്താവന നമ്മെപ്പറ്റി എത്രമാത്രം അർത്ഥവത്താകുന്നു. കർത്തൃശരീരമാകുന്ന സഭയിലെ അംഗങ്ങളാകുന്ന നാം ഓരോരുത്തരും വിശുദ്ധന്മാരായിരിക്കേണ്ടതു നമുക്കുതന്നെയും അന്യർക്കും ആവശ്യമാകുന്നു എന്ന ചിന്ത നമ്മെ നയിക്കുന്നുണ്ടോ? കർത്താവിന്റെ പ്രാർത്ഥന തന്റെ ശിഷ്യന്മാരിൽ അവസാനിക്കുന്നില്ല. അവരുടെ പ്രവൃത്തനംമൂലം തന്നിൽ വിശ്വസിക്കുവാനിരിക്കുന്നവർക്കുവേണ്ടിയും കർത്താവു പ്രാർത്ഥിക്കുന്നു. എന്തിനു്? “നീ എന്നെ അയച്ചിരിക്കുന്നു എന്നു ലോകം വിശ്വസിപ്പാൻ അവർ എല്ലാവരും ഒന്നാകേണ്ടതിനും........തന്നെ.” സഭയുടെ ഐക്യതയ്ക്കുവേണ്ടി മുട്ടിപ്പായി പ്രാർത്ഥിപ്പാനുള്ള ഒരു ആഹ്വാനം നാം ഇവിടെ ദർശിക്കുന്നില്ലേ? ക്രൈസ്തവലോകത്തിൽ കാണുന്ന അനൈക്യത നമ്മുടെ പരാജയത്തിന്റെ ഒരു ലക്ഷണം മാത്രമാകുന്നു. അവയെല്ലാം പരിഹരിക്കപ്പെട്ടു നാം കർത്താവിൽ ഐക്യതപ്പെടേണ്ടിയിരിക്കുന്നു “നീ എനിക്കു് തന്നിട്ടുള്ള മഹത്വം ഞാൻ അവർക്കു് കൊടുത്തിരിക്കുന്നു” എന്നു കർത്താവു കല്പിക്കുമ്പോൾ പരിശുദ്ധാത്മാഗമനംമൂലം അവർക്കു് അപ്പോൾത്തന്നെ ലഭിക്കുവാനിരിക്കുന്ന മഹത്വമോ കാലസംപൂർണ്ണതയിൽ നിറവേറുവാനിരിക്കുന്ന മഹത്വമോ ഉദ്ദേശിച്ചിരിക്കാം. പൗലോസ് അപ്പോസ്തലൻ പറയുംപോലെ ഈ രഹസ്യം വലുതെന്നു പറയുവാനെ നിവൃത്തിയുള്ളൂ.

ബുധൻ. യോഹ. 17. 24—26

ഈ പ്രാർത്ഥനയിൽ നാം കാണുന്ന ഒരു പ്രത്യേകത പിതാവിന്റെ ഇഷ്ടമെന്നു തനിക്കു അറിയാവുന്ന കാര്യത്തിനുവേണ്ടി കർത്താവു യാചിക്കുന്നു എന്നുള്ളതാണു്. പ്രാർത്ഥനയുടെ ഒരു പ്രധാന ലക്ഷണമാണതു്, അക്രൈസ്തവരുടെ പ്രാർത്ഥനയിൽനിന്നു ക്രിസ്തീയപ്രാർത്ഥനയ്ക്കുള്ള ഒരു വ്യത്യാസവും അവിടെ നാം ദർശിക്കുന്നു. നമ്മുടെ പ്രാർത്ഥന ദൈവത്തിൽനിന്നു വല്ലതും ലഭിക്കുവാനുള്ള ശ്രമം മാത്രമായിരിക്കരുതു്. എന്നാലോ സർവ്വപ്രധാനമായ ദൈവവുമായി സഹകരിക്കുന്നതിനുള്ള ഒരു യത്നമായിരിക്കണം. പിതാവാം ദൈവത്തിന്റെ ഇഷ്ടമേതോ അതിനുവേണ്ടിയാണു പ്രാർത്ഥിക്കുന്നതു്. പ്രാർത്ഥിക്കേണ്ടതു്. അതുകൊണ്ടാണു് “പിതാവേ” എന്ന സംബോധനയോടെ പ്രാർത്ഥന ആരംഭിക്കുവാൻ കർത്താവു ശിഷ്യന്മാരെ പഠിപ്പിച്ചതു്. ഈ ആശയം നമുക്കു് പരിചിതമായിരിക്കാമെങ്കിലും നമ്മുടെ പ്രാർത്ഥന ഇതിൽനിന്നു എത്രയോ അധഃപതിച്ച ഒരു മണ്ഡലത്തിലാണു പലപ്പോഴും വ്യാപരിക്കുന്നതു്.

വ്യാഴം. യോഹ. 18. 1–11

സുദീർഘമായ ആ പ്രാർത്ഥനകഴിഞ്ഞു് കർത്താവു് ശിഷ്യന്മാരുമായി ഗത്സമേൻ തോട്ടത്തിലേക്കുപോയി. അതുവരെയുള്ള പ്രാർത്ഥനയുടേയും അനന്തരമുള്ള സംഭവങ്ങളുടേയും വെളിച്ചത്തിൽ നാം ഒരു കാര്യം പഠിക്കേണ്ടിയിരിക്കുന്നു. അതു് പ്രാർത്ഥനമൂലം നമ്മുടെ ഇഷ്ടം ദൈവേഷ്ടവുമായി അനുരൂപപ്പെടുകയും തൽഫലമായി ജീവിതപ്രശ്നങ്ങളെ ശാന്തതയോടും ധൈര്യസമേതവും നേരിടുവാൻ അഭ്യസിക്കുകയും ചെയ്യുകയാണു്. പ്രാർത്ഥനമൂലം ലഭിക്കുന്ന വെളിപാടുകളേയോ ദർശനങ്ങളേയോ ആസ്പദമാക്കി പ്രാർത്ഥനയുടെമൂല്യം ചിലർ നിശ്ചയിക്കാറുണ്ടു്. കുറേക്കൂടെ ഉത്തമമായ മാർഗ്ഗം നമ്മുടെ അനുദിനജീവിതത്തിൽ കാണാറുള്ള സ്വഭാവം ആസ്പദമാക്കി പ്രാർത്ഥനയുടെ മാറ്റു നിർണ്ണയിക്കുകയായിരിക്കും. പ്രാർത്ഥനയിൽ നമുക്കു ലഭിക്കുന്ന ശക്തിയുടെയും ധൈര്യത്തിന്റെയും സഹായം അന്യർക്കു പ്രദാനം ചെയ്യുവാൻ നമുക്കു സാധിക്കുന്നുണ്ടോ? കർത്താവിനെ പിടിക്കുവാൻ വന്ന യഹൂദന്മാരിൽ നിന്നു ശിഷ്യന്മാരെ സ്വതന്ത്രരാക്കുവാൻ കർത്താവു ചെയ്ത ശ്രമം കാണുക.

വെള്ളി. യോഹ. 18. 12—18.

ആക്ഷേപത്തിന്റെയും പരിഹാസത്തിന്റെയും കഷ്ടതയുടെയും ക്ലേശങ്ങളുടെയുംരംഗങ്ങൾ ഒന്നിനു പുറകെ ഒന്നായി ആവർത്തിക്കുവാൻപോകുകയാണു് കർത്താവു് ആ പാനപാത്രം കുടിച്ചതെപ്രകാരമെന്നു ചിന്തിക്കുന്നതോടൊപ്പം ക്രിസ്തീയ ജീവിതത്തെ പറ്റി നമുക്കുള്ള ചിന്താഗതി എത്രയോ വികലമാണെന്നു ഓർത്തുനോക്കുക. ദുഷ്ടനായ കയ്യാഫാവിനെ പോലും ദൈവത്തിന്റെ ആയുധമായി കർത്താവു പരിഗണിക്കുന്നു. അല്ലെങ്കിൽ അവന്റെ സമീപത്തേക്കു് ആനീതനാകുന്നതു് കൂടുതൽ ക്ലേശകാരണമാകുമായിരുന്നു. നമ്മെ രക്ഷിക്കുന്നതിനുള്ള ശ്രമത്തിൽ തെറ്റുകളും കുറവുകളും അന്യരിൽ ആരോപിക്കുവാനും ആ തെറ്റുകൾ നമ്മെ തന്നെ രക്ഷിക്കുവാനുള്ള ഒഴികഴിവുകളായി ഉദ്ധരിക്കുവാനും നാം മടിക്കാറില്ല. പത്രോസു തന്നത്താൻ രക്ഷിക്കുന്നതിനുള്ള ശ്രമത്തിലാണു വീണതു്. ആ സംഭവം നമ്മെ എന്താണു പഠിപ്പിക്കുന്നതു?

ശനി. യോഹ: 18. 19—27.

കർത്താവിനെ തള്ളി പറകയും കർത്താവു് അനുഭവിച്ച പല കഷ്ടപ്പാ

ട്ടുകൾക്കും ദൃക്സാക്ഷി ആകയും ചെയ്ത പത്രോസു തന്റെ ലേഖനത്തിൽ "നമ്മെ ദൈവത്തിങ്കലേക്കു കൊണ്ടുവരുവാൻ താൻ കഷ്ടത അനുഭവിച്ചു" എന്നു എഴുതിയിട്ടുണ്ടു്. "നമ്മെ ദൈവത്തിങ്കലേക്കു കൊണ്ടുവരുവാൻ" നമ്മെ എതിർക്കുകയും നമ്മോടു ശത്രുതയോടെ പ്രവർത്തിക്കുകയും ചെയ്യുന്ന സർവ്വരോടും നാമും അതുതന്നെയാണു് ചെയ്യേണ്ടതു്. പത്രോസ് അതു കർത്താവിൽനിന്നാണു പഠിച്ചതു്. നമുക്കും കർത്താവിൽ നോക്കി അതു പഠിക്കുവാൻ ശ്രമിക്കാം. പത്രോസിന്റെ വീഴ്ചയ്ക്കു കാരണം എന്തായിരുന്നു. സ്വയത്തിലുള്ള ആശ്രയവും അക്ഷമയും. അതിന്റെ ഫലമോ ഭയവും ലജ്ജയും തന്നെ. നേരെ മറിച്ച് വിനയവും താഴ്മയും പല അപകടത്തിൽനിന്നു നമ്മെ കാത്തുകൊള്ളും. നമുക്ക് അവ കർത്താവിൽ നിന്നു പഠിക്കാം.

**തിങ്കൾ യോഹ. 18.28—3[illegible]**

യേശുവിനെ വധിക്കേണ്ടതിനു യഹൂദന്മാർ തന്നെ പീലാത്തോസിന്റെ സന്നിധിയിലേക്കു കൊണ്ടുപോയി. അങ്ങനെ യേശുവിനെ വധിപ്പാനുള്ള ശ്രമം യഥാർത്ഥത്തിൽ സത്യത്തെ നിരസിക്കുകയായിരുന്നു എന്നു യോഹന്നാൻ ശ്ലീഹാ മറ്റൊരു സ്ഥലത്തു വളരെ വ്യക്തമായി പ്രസ്താവിക്കുന്നുണ്ടു്. പെസഹാ ആചരണത്തെപ്രതി ആസ്ഥാനത്തിനു കടന്നു് അശുദ്ധരാകാതിരിപ്പാൻ സൂക്ഷിച്ച യഹൂദന്മാരാണു് ഈ വധോദ്യമത്തിൽ നിർബന്ധശാലികളായി കാണപ്പെട്ടതു്. മതാനുഷ്ഠാനങ്ങളിലുള്ള നിഷ്ഠ അതിൽതന്നെ ഒന്നുമാകുന്നില്ലെന്നല്ലയോ ഈ സംഭവം നമ്മെ അനുസ്മരിപ്പിക്കുന്നതു്. റോമൻ ഭരണാധിപനായ പീലാത്തോസ് മനുഷ്യരെ ബാഹ്യമായവിധം ഭരിക്കുവാൻ നിയമിതനും അതിനു ബലമുപയോഗിപ്പാൻ സന്നദ്ധനുമായിരുന്നു. യഹൂദമതപ്രമാണികൾ മനുഷ്യമനസ്സിനെ ഭരിക്കുവാൻ നിയുക്തരെന്നു അവകാശപ്പെടുന്നവരായിരുന്നു. എങ്കിലും ആ അധികാരം പുലർത്തുവാൻ രാജകീയ പിന്തുണ അവർ നേടി. തങ്ങളുടെ അഭിപ്രായത്തോടു വിയോജിക്കുന്നവരെ ബലം പ്രയോഗിച്ചു കീഴ്പ്പെടുത്തുവാനുള്ള ശ്രമം ഇന്നും നാം കാണുന്നില്ലയോ?

**ചൊവ്വാ യോഹ: 18 38— 19 11**

യേശു നിരപരാധിയാണെന്നു് പീലാത്തോസിനു ബോദ്ധ്യമുണ്ടായിരുന്നു. എങ്കിലും അതു പ്രസ്താവിപ്പാനും യേശുവിനെ വിട്ടയപ്പാനും തക്ക ധൈര്യമില്ലാത്ത ഒരു ഭീരുവായിരുന്നു. അതുകൊണ്ടു് ഒരു വിട്ടുവീഴ്ചയ്ക്കോ ഒത്തുതീർപ്പിനോ ആണു് അവൻ മുതിർന്നതു്. യഥാർത്ഥ പ്രശ്നങ്ങളെ അഭിമുഖീകരിക്കുവാൻ ധൈര്യമില്ലാത്തവർക്കൊക്കെയും പീലാത്തോസിനു പറ്റിയ അപകടം ഭവിക്കും. നമ്മുടെ ചുറ്റുപാടിൽ കാണുന്ന അക്രൈസ്തവ സാഹചര്യങ്ങളെയും കെട്ടുപാടുകളെയും എത്രപേർ ധൈര്യസമേതം നേരിടുന്നുണ്ടു്. ദുർബലനായ പീലാത്തോസ് യഹൂദന്മാരെ പിണക്കാതെ യേശുവിനെ വിട്ടയയ്ക്കുവാൻ വീണ്ടും വീണ്ടും ശ്രമിച്ചു. എന്നാൽ പീലാത്തോസിന്റെ ദൗർബല്യം മനസ്സിലാക്കിയ യഹൂദന്മാർ അതു് തക്കത്തിനു വിനിയോഗിച്ചു. ഫലം നിരപരാധി അകാരണമായി പീഡകൾ അനുഭവിക്കുകയായിരുന്നു. നമ്മുടെ ദൗർബല്യംമൂലം എത്ര നിരപരാധികൾ പീഡിപ്പിക്കപ്പെടുന്നു എന്നു് ആരറിഞ്ഞു. അവസാനമായി തന്റെ ഉത്തരവാദിത്വം ഒഴിഞ്ഞുമാറുവാൻ പീലാത്തോസു ചെയ്യുന്ന നിഷ്ഫലശ്രമം കാണുക.

**ബുധൻ യോഹ 19 12 22**

ഇവിടെ നാം കാണുന്ന ചിത്രം എന്താണു്? തന്റെ സ്ഥാനവും പ്രതാപവും നഷ്ടപ്പെട്ടേക്കുമോ എന്നു ശങ്കിക്കുന്ന പീലാത്തോസ് ഒരുവശത്തു്. തങ്ങളുടെ സ്ഥാനവും അധികാരാവകാശങ്ങളും നഷ്ടപ്പെട്ടേക്കുമോ എന്നു ശങ്കിക്കുന്ന യഹൂദമതനേതാക്കന്മാർ മറുവശത്തു്. മദ്ധ്യത്തിൽ യേശുതമ്പുരാനും. തങ്ങളുടെ വിളിയെ വിസ്മരിച്ചു് യഹൂദജാതി ജീവദായകനെ ക്രൂശുവധത്തിനു് ഏല്പിച്ചുകൊടുത്തു. ദൈവത്തിന്റെ വിളിയെ വിസ്മരിച്ചു ജീവിച്ച രാഷ്ട്രങ്ങളുടെയും ജാതികളുടെയും അധഃപതന ചരിത്രത്തിന്റെ ഒരു ശൃംഖലയാണു് ചരിത്രത്തിന്റെ ഏടുകൾ മറിച്ചുനോക്കിയാൽ നാം കാണുന്നതു്. ഇതിനുള്ള പരിഹാരമാർഗ്ഗമെന്താണു്. അതാ പോകുന്നു ക്രൂശും വഹിച്ചുകൊണ്ടു് ലോകാധിനാഥനായ യേശുതമ്പുരാൻ. അവന്റെ കാലടികളെ പിൻചെല്ലുക മാത്രമാണു് കരണീയം. എന്നാൽ ക്രൂശു വഹിച്ചുകൊണ്ടു് അവന്റെ പിന്നാലെ ചെല്ലുവാൻ എത്രപേർ സന്നദ്ധരാകും?

**വ്യാഴം യോഹ. 19. 23—30**

പടയാളികൾ ചെയ്ത പ്രവൃത്തികൾ അവരിൽ നിന്നു പ്രതീക്ഷിക്കാവുന്നതു മാത്രമായിരുന്നു എന്നു തോന്നിയേക്കാം. സ്വന്ത ലാഭത്തെയും സമ്പാദ്യങ്ങളേയും മാത്രം ലാക്കായി കരുതുന്ന ലോകം ഇന്നും അതുതന്നെയാണു് ആവർത്തിക്കുന്നതു്. എന്നാൽ ക്രൂരമായ പ്രവർത്തികളുടെ ഇടയ്ക്കും ദൈവത്തിന്റെ നിത്യസ്നേഹം പ്രവർത്തിച്ചുകൊ

ണ്ടിരിക്കുന്നു എന്നുള്ളതു ആശ്വാസകരമാകുന്നു. ക്രൂശിലെ വേദനകൾക്കിടയിലും കർത്താവു് ശോകാർത്തയായി സമീപെ നില്ക്കുന്ന മാതാവിനെ മറക്കുന്നില്ലെന്നു തന്നെയല്ല ആ പരിശുദ്ധയുടെ സംരക്ഷണത്തിനു വേണ്ട ക്രമീകരണങ്ങൾ ചെയ്യുകകൂടെ ചെയ്തു. ക്രൂരമായ ലോകം കർത്താവിനോടുചെയ്ത കൃത്യം നിമിത്തം ആ പരിശുദ്ധമാതാവു എത്ര അധികം വേദന സഹിച്ചു. നമ്മുടെ ഓരോരുത്തരുടെയും മോഹങ്ങളും ദുരാഗ്രഹങ്ങളും എത്ര എത്ര ഭവനങ്ങളിലെ സമാധാനത്തെ നശിപ്പിക്കുന്നു. ആ ക്രൂശിൻ ചുവട്ടിൽ നിന്നുകൊണ്ടു സർവ്വ മനുഷ്യരേയും ഒരു പുതിയ വീക്ഷണത്തോടെ ദർശിക്കുവാനുള്ള പ്രാപ്തി തരേണമേ എന്നു നമുക്കു പ്രാർത്ഥിക്കാം.

വെള്ളി. യോഹ. 19 31—37.

യേശുവിന്റെയും തന്നോടുകൂടെ ക്രൂശിക്കപ്പെട്ടവരുടെയും ശരീരങ്ങൾ മറവുചെയ്യുവാൻ യഹൂദന്മാർ ബദ്ധപ്പെട്ടതെന്താണെന്നു പക്ഷെ സംശയം തോന്നാം. ആവർത്തന പുസ്തകം (21.22-23) ത്തിലെ നിർദ്ദേശങ്ങൾ നിർവ്വഹിക്കുവാനുള്ള ശ്രമമാണ് നാമിവിടെ കാണുന്നതു്. ദേശം അശുദ്ധമാകാതിരിപ്പാൻ മൃതശരീരം ക്രൂശിൽ കിടക്കരുതു പോലും. അതേസമയത്തു് നീതി, ദയ, വിശ്വസ്തത എന്നിവയെല്ലാം അവഗണിക്കുവാൻ അവർ മടിച്ചുമില്ല. നിർദ്ദേശമനുസരിച്ചു പടയാളികൾ വന്നപ്പോൾ മശിഹാതമ്പുരാൻ മരിച്ചുകഴിഞ്ഞിരുന്നു. അതുകൊണ്ടു തന്റെ കാൽ ഒടിക്കേണ്ട ആവശ്യം അവർക്കുണ്ടായില്ല. എങ്കിലും സംശയനിവാരണത്തിനോ എന്നു തോന്നുമാറു് പടയാളികളിൽ ഒരുവൻ കുന്തംകൊണ്ടു് തന്റെ മാർവ്വിൽ കുത്തി. ആ മുറിവിൽ കൂടെ രക്തവും വെള്ളവും ഒഴുകി. അതിനെക്കുറിച്ചു യോഹന്നാൻ ശ്ലീഹാ നൽകുന്ന സാക്ഷ്യത്തിന്റെ അർത്ഥം അത്ര വ്യക്തമല്ലെങ്കിലും പാപിയുടെ ഹൃദയദാഹത്തെ ശമിപ്പിക്കുന്ന ഒരുറവയാണു് അവിടെനിന്നു പുറപ്പെട്ടതു്.

ശനി യോഹ. 19 38-42

കർത്താവിന്റെ മരണരംഗത്തിൽ യോഹന്നാനൊഴിച്ചു് മറ്റേതെങ്കിലും ശിഷ്യൻ ഉണ്ടായിരുന്നതായി നാം അറിയുന്നില്ല. അവരെല്ലാവരും പലായനം ചെയ്തുകഴിഞ്ഞിരുന്നു എന്നാൽ കർത്താവിന്റെ പരസ്യശുശ്രൂഷയുടെ കാലത്തു് യാതൊരു പൊതുരംഗത്തും വെളിപ്പെട്ടിട്ടില്ലാത്ത രണ്ടു ശിഷ്യന്മാരാണ് കർത്താവിന്റെ ശരീരത്തിനു വേണ്ട അന്ത്യകർമ്മങ്ങൾ നടത്തിയതു്. നമ്മുടെ കർത്താവിന്റെ സജീവശരീരമായ സഭയ്ക്കു ആക്ഷേപവും നിന്ദയും പരിഹാസവും ഉണ്ടാകുമ്പോൾ ഇതുപോലെ അനൗദ്യോഗിക സേവനങ്ങൾ അനുഷ്ഠിക്കുന്നതിൽ നമ്മിലെത്ര പേർ ശ്രദ്ധ പതിപ്പിക്കാറുണ്ടു്. അതോ ഔദ്യോഗികസ്ഥാനികൾക്കു് അതു വിട്ടിട്ടു് നാം വിശ്രമം അനുഭവിക്കുകയാണോ ചെയ്യുന്നതു്. ആ ശിഷ്യന്മാരിരുവരുംകൂടെ കർത്താവിന്റെ ശരീരമെടുത്തു് സമീപത്തുള്ള ഒരു തോട്ടത്തിൽ പുതിയ ഒരു കല്ലറയിൽ മറവു ചെയ്തു. കർത്താവിന്റെ ഉയിർപ്പിനെ കൊണ്ടാടുന്നതിനുള്ള ദിവസം സമീപിച്ചിരിക്കുന്ന ഈ അവസരത്തിൽ ഉയത്തെഴുന്നേറ്റവനായ ക്രിസ്തുവിനെ സ്വാഗതം ചെയ്യുവാൻ നമുക്കും സ്ഥലമൊരുക്കാം.

# മരണം.

## ശമ്പളകയറ്റത്തോടുകൂടിയ പ്രമോഷൻ

(ഡീക്കൻ എം. വി. ജോർജ്ജ് എം. എ. ബി. ഡി. എസ്. റ്റി. എം)

മാക്കാംകുന്നു കൺവൻഷനിൽ റെവ. ഡീക്കൻ എം. വി. ജോർജ്ജ് എം. എ. ബി.ഡി. ചെയ്ത പ്രസംഗത്തിന്റെ സംഗ്രഹമാണു ചുവടെ ചേർക്കുന്നതു.

മലങ്കര സുറിയാനിസഭ ഒരു വിധിനിർണ്ണായകഘട്ടത്തിൽകൂടിയാണ് പ്രയാണം ചെയ്യുന്നതെന്നു പലരും പറഞ്ഞുകേൾക്കുന്നു. എന്നാൽ ഇന്നാവിർഭവിച്ചിരിക്കുന്നതു സഭ മുന്നോട്ടു പോകുന്നതിനു ആവശ്യമായ ശക്തി സംഭരിക്കുന്നതിനുള്ള ഒരു തയ്യാറെടുക്കലും, അതിനുള്ള ബദ്ധപ്പാടുമാണ്. കിഴക്കിന്റെ കാതോലിക്കാസിംഹാസനത്തിന്റെ പരമാധികാരത്തിൻകീഴിൽ അണിനിരന്നു് ഒരു സ്വതന്ത്രസഭയായി ഇൻഡ്യയെ ക്രിസ്തുവിലേക്കു ആകർഷിക്കുകയാണു് അവശ്യം ആവശ്യമായിരിക്കുന്നതു്. ആത്മീകവും, ഭൗതികവുമായ മേലധികാരം ഇതിനു വിലങ്ങുതടിയായിട്ടേ നിന്നിട്ടുള്ളു. അടിമത്വത്തിന്റെ വിഷലിപ്തങ്ങളായ കനികളാകാതെ ദൈവത്തിൽ ആശ്രയിച്ചുകൊണ്ടു് മുന്നോട്ടു പോകുകയും, തദ്വാരാ വിജയം കരഗതമാക്കുകയുമാണാവശ്യം. വേണ്ടിവന്നാൽ ഒരു കുരിശുയുദ്ധംതന്നെ നടത്തണം.

(5-ാം പേജിൽനിന്നും തുടർച്ച)

സ്വീകരണത്തിലും തങ്ങളെ തന്നെ തന്നോടു മുഴുവനായി യോജിപ്പിക്കുന്നതിനാലും അങ്ങിനെ തന്നെ തന്നോടൊന്നായിട്ടു് തന്നിൽ തങ്ങളെത്തന്നെ പിതാവായ ദൈവത്തിനു സമർപ്പിക്കയും ചെയ്യുന്നതിനാൽ തങ്ങളെത്തന്നെ ദൈവത്തോടുള്ള തങ്ങളുടെ യഥാർത്ഥബന്ധത്തിൽ അവർ വയ്ക്കുകയും ചെയ്യുന്നു.

നോട്ട്.—"ചില പ്രയാസങ്ങൾ" എന്നുള്ള അഞ്ചാം അദ്ധ്യായം മുൻചില ലക്കങ്ങളിൽ വിവർത്തനം ചെയ്തിട്ടുള്ളതുകൊണ്ടു വിട്ടിരിക്കുന്നു.

Reg. 64 No. T Licence No. 498 Dated 20-8-1946 M. Reg. 5286

# THE CHURCH WEEKLY

നമ്മുടെ ചിന്താവിഷയമെന്തെന്നാൽ "അകയാൽ വിശ്വാസം, പ്രത്യാശ, സ്നേഹം ഈ മൂന്നും നിലനിൽക്കുന്നു. ഇവയിൽ വലിയതോ സ്നേഹംതന്നെ" അനിശ്ചിതവും, നശ്വരവുമായ ഈ ലോകത്തിൽ അധികവും നിലനിൽക്കാത്ത വസ്തുക്കളാണുള്ളത്. ആടുന്ന ലോകത്തിൽ ആടാതെ നിൽക്കുന്നതെന്താണ്? മൗലികവും, സുപ്രധാനവുമായ സത്യങ്ങൾ എന്തെല്ലാമാണ. വി: പൗലൂസ് അപ്പസ്തോലൻ പറയുന്നു. വിശ്വാസം, പ്രത്യാശ, സ്നേഹം എന്നീ മൂല്യങ്ങളാണെന്ന്. ഹൈന്ദവസിദ്ധാന്തപ്രകാരം അനേകയുഗങ്ങൾ ഉണ്ടാകുകയും മായുകയും ചെയ്യുന്നു. ജനനമരണപുനർജന്മങ്ങൾ ചക്രംപോലെ കറങ്ങിക്കൊണ്ടിരിക്കുന്നു. അതെല്ലാം അനിശ്ചിതംതന്നെ.

എന്നാൽ ക്രിസ്തുമതത്തിലെന്താണ് നാം കാണുന്നത്. മരണമില്ലാത്ത ദൈവം മരണമുള്ള മനുഷ്യനെ മരണരഹിതനായ ദൈവപുത്രനാക്കുവാൻ മരണമുള്ള മനുഷ്യനായി അവതരിച്ചു. അതെ, ദൈവം ചരിത്രത്തിൽ പ്രവേശിച്ചു. വ്യക്തവും; അന്തിമവുമായ വെളിപ്പാടാണ് മനുഷ്യാവതാരം. ഇതിലുമുപരിയായ ഒരു വെളിപ്പാടില്ല. മാറ്റമുള്ള മനുഷ്യൻ, മാറ്റമില്ലാത്തവനുമായിട്ടുള്ള ബന്ധം കരസ്ഥമാക്കണം. ഈ ബന്ധം ലഭിക്കാത്തവരാണ് ലോകത്തിൽ കിടന്നു കറങ്ങുന്നത്.

ഈ ബന്ധത്തിനൊന്നാമതാവശ്യമായുള്ളതു വിശ്വാസം. വിശ്വാസത്തിന്, ഉറപ്പ്, അദൃശ്യകാര്യങ്ങളിലുള്ള മനനിശ്ചയം എന്നീ രണ്ടു പ്രത്യേകതകൾ ഉണ്ട്. നമുക്കാവശ്യമുള്ള കൃപകളും, ദാനങ്ങളും ദൈവം നമുക്കു തരുമെന്നു ആത്മാർത്ഥമായും, സംശയരഹിതമായും നാം വിശ്വസിക്കണം. ജോർജ് മുള്ളരുടെ വിശ്വാസവും, പ്രാർത്ഥനാജീവിതവും മാതൃകാപരമാണ്. സർവ്വശക്തനു കഴിയാത്തതെന്താണുള്ളത്. അബ്രഹാമിന്റെ വിശ്വാസമാണ് ഒരു ക്രൈസ്തവനിൽ കാണപ്പെടേണ്ടത്. സുവിശേഷപ്രവർത്തനങ്ങളിൽ പ്രവേശിക്കുന്നവർക്കു ഇപ്രകാരമുള്ള വിശ്വാസമാണ് ഉണ്ടാകേണ്ടതു. വടക്കേ ഇൻഡ്യയിലെ ക്രൈസ്തവപ്രവർത്തനങ്ങൾ ഇമ്മാതിരിയുള്ള വിശ്വാസത്തോടുകൂടി പരിശ്രമിച്ച ദൈവമക്കളുടെ പരിശ്രമഫലമാണ്. ശമ്പളം കൈപ്പറ്റിക്കൊണ്ടു മിഷ്യനറി വേലയ്ക്കു പോകാമെന്നാരും വ്യാമോഹിക്കരുതു. ദൈവത്തിന്റെ കരുതലിലും, ശക്തിയിലുമുള്ള വിശ്വാസരാഹിത്യവും, തന്മൂലമുള്ള അധൈര്യവുമാണ് മിഷ്യനറിപ്രവർത്തനങ്ങൾക്കു വിഘാതമായി നിൽക്കുന്നതു. 147-ാം സങ്കീർത്തനത്തിൽ നമ്മുടെ ദൈവം വലിയവനും, ശക്തിയേറിയവനുമാണെന്നും അവൻ നക്ഷത്രങ്ങളുടെ എണ്ണം പോലും നോക്കി അവയെല്ലാക്കെയും പേർ ഇടുന്നുവെന്നും, കരയുന്ന കാക്കയ്ക്കും, മൃഗങ്ങൾക്കും അതതിന്റെ ആഹാരം കൊടുക്കുന്നു എന്നും നാം കാണുന്നില്ലയോ.

ക്രിസ്തുവിന്റെ ജനനം പാപരഹിതമായ വളർച്ച, ശത്രുവിനെ മിത്രമാക്കുന്നു, പഠിപ്പിക്കൽ, അന്യർക്കുവേണ്ടിയുള്ള അതിശയപ്രവർത്തികൾ, മനുഷ്യനെ ദൈവവുമായി ചേർക്കുന്നതിനുവേണ്ടിയുള്ള ക്രൂശുമരണം, മരണത്തെ അതിജീവിച്ചുള്ള ഉയർത്തെഴുന്നേല്പ്, മഹത്വപ്രത്യക്ഷത എന്നീ പ്രത്യേകതകൾ എത്രമാത്രം പ്രാധാന്യമുള്ളവയാണ്.

സഭ ഒന്നേയുള്ളു. മരിച്ചവരും, ജീവനുള്ളവരും ഒരേ സഭയുടെ അംഗങ്ങളാണ്. ഒരു ക്രിസ്ത്യാനി മരിക്കുന്നില്ല. മരണം എന്നു പറയുന്നതു വിശ്വാസികൾക്കു ശമ്പളക്കൂടുതലോടുകൂടി ഒരു പ്രമോഷനാണ്. അതുകൊണ്ടാണ് മരിച്ചുപോയവർക്കുവേണ്ടി പ്രാർത്ഥിക്കുന്നതും, വിശുദ്ധന്മാരുടെ മദ്ധ്യസ്ഥത ആവശ്യപ്പെടുന്നതും. നമ്മുടെ പ്രിയപ്പെട്ടവർ മരിച്ചുകഴിഞ്ഞ് അവർക്കു നിത്യശാന്തി ഉണ്ടാകണമെന്നു–ലഭിക്കണമെന്നു=നാം ആഗ്രഹിക്കുന്നു. പക്ഷെ നിത്യശാന്തി ലഭിക്കണമെന്നു പറയുന്നതു തെറ്റാണുപോലും! ഇതു മനസ്സിലാക്കാൻ പ്രയാസമാണ്. പ്രാർത്ഥന എന്നു പറഞ്ഞാലെന്താണ്. പദംപറച്ചിലല്ല. പ്രാർത്ഥനയെന്നതു ആത്മാവിന്റെ ശ്വാസോച്ഛ്വാസവും, അന്തരാത്മാവിന്റെ ആഗ്രഹവുമാണെന്നു നാം മനസ്സിലാക്കണം. ആഗ്രഹിക്കുന്നതു തെറ്റല്ലെങ്കിൽ പറയുന്നതും തെറ്റല്ല.

മരിക്കുമ്പോൾ കരയുന്നതു ശരിയല്ല. പ്രത്യാശയുടെ അഭാവമാണ് അതു കാണിക്കുന്നതു. മരിക്കുന്നതു ലാഭമെന്നല്ലേ വി: പൗലൂസ് പറയുന്നത്. ക്രിസ്തുവിനുവേണ്ടി മരിക്കുന്നതു് എത്ര ഭാഗ്യം. മരണത്തെ വെല്ലുവിളിക്കുന്നതിനു പ്രത്യാശയുള്ള ഒരു ക്രൈസ്തവനു മാത്രമേ സാദ്ധ്യമാകൂ. യേശുവിന്റെ മഹത്വപ്രത്യക്ഷതയിൽ മർത്യമായതു അമർത്യവും, നശ്വരമായതു അനശ്വരവും, മൺമയമായതു വിൺമയവുമായിത്തീരുന്നു. സഭയിൽകൂടിയുള്ള വ്യക്തിപരമായ രക്ഷയാണാവശ്യം.

സ്നേഹത്തിന്റെ മാഹാത്മ്യം അനിർവാച്യംതന്നെ. ദൈവത്തിനു മനുഷ്യനോടും, മനുഷ്യനു ദൈവത്തോടും, മനുഷ്യനു മനുഷ്യനോടുമുള്ള സ്നേഹം പ്രാമുഖ്യമർഹിക്കുന്നു. ക്രൈസ്തവജീവിതം സ്നേഹസമ്പൂർണ്ണവു, പ്രത്യാശാനിർഭരവുമാണ. സ്നേഹത്തിന്റെ അഭാവത്തിൽ കുടുംബജീവിതവും, സാമൂഹ്യജീവിതവും സാദ്ധ്യമല്ല. അയതിനാൽ നശിക്കാത്ത മൂല്യങ്ങളെ പുണർന്നുകൊള്ളുവിൻ.

തികച്ചും ഭൗതീകവാദികൾ വർഗ്ഗരഹിതമായ ഒരു സാമൂഹ്യ വ്യവസ്ഥിതി വിഭാവനം ചെയ്യുന്നു. ലക്ഷ്യം മാർഗ്ഗത്തെ നീതീകരിക്കുന്നു എന്നുള്ള തത്വം ശാശ്വതമല്ല. ദൈവികവുമല്ല. അസംഭവ്യങ്ങളായ വസ്തുതകളെ സ്വപ്നം കാണുന്നതിനും, വ്യാമോഹിക്കുന്നതിനും ആർക്കും സ്വാതന്ത്ര്യമുണ്ടല്ലോ. ക്രൈസ്തവർക്കു മാത്രമേ ഈ നശീകരണശക്തികളെ ഉന്മൂലനം ചെയ്യുവാൻ സാധിക്കൂ.

(Notes by K. V. Mammen.)

Printed and Published by
N. M. Abraham B. A.
At The Malayala Manorama
Press, Kottayam